# തിരൂരങ്ങാടിയിൽ

# പ്രഭ ചൊരിഞ്ഞ പ്രതിഭകൾ

പി. മുഹമ്മദ്കുട്ടി മുസ്ലിയാർ (മമ്പീതി)

ചിന്തകനും,എഴുത്തുകാരനും, തിരൂരങ്ങാടി നടുവിലെപ്പള്ളി മുദർരിസുമായ പി.മുഹമ്മദ്കുട്ടിമുസ്ല്യാർ (മമ്പീതി) തിരൂരങ്ങാടിയിലെ വീര സന്താനങ്ങളെയും അവിടെ പ്രഭ ചൊരിഞ്ഞ പ്രഗൽഭരെയും തേടിത്തിരഞ്ഞു അവതരിപ്പിക്കുന്നു. അവരിതാ......

1. മമ്പുറം സയ്യിദ് അലവിതങ്ങൾ (ന:മ)
2. സയ്യിദ് ഫള്ൽ പൂക്കോയ തങ്ങൾ
3. റശീദുദ്ദീൻ മൂസാമൗലവി, ഫുർത്തവി
4. നെല്ലിക്കത്ത് ആലിമുസ്ല്യാർ
5. മൗലാനാ പതി അബ്ദുൽഖാദിർമുസ്ല്യാർ
6. കൈപററ മമ്മുട്ടി മുസ്ല്യാർ
7. അണ്ടത്തോട് അമ്മു മുസ്ല്യാർ
8. മൗലാനാ ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി
9. അബു സ്സആദാത്ത് അഹമ്മദ്കോയശ്ശാലിയാത്തി
10. ചെറിയമുണ്ടം കുഞ്ഞിപ്പോക്കർമുസ്ല്യാർ
11. മൗലാനാ ഖുത്ബി മുഹമ്മദ്മുസ്ല്യാർ
12. പാങ്ങിൽ അഹമ്മദ്കുട്ടിമുസ്ല്യാർ
13. മൗലാനാ അഹമ്മദ്ബ്നുമുഹ്യിദ്ദീൻ (കോടഞ്ചേരി)
14. ഹാജി അരിപ്ര മൊയ്തീൻമുസ്ല്യാർ
15. ശൈഖ് സൈനുദ്ദീൻ റംലി (റ) പെരുമ്പടപ്പ്
16. ശൈഖ് അബ്ദുൽഖാദിർമുസ്ല്യാർ
17. അൽഹാജ് എം. പി. അലിഹസ്സൻമുസ്ല്യാർ

18. മൗലാനാ ഔക്കോയമുസ്ല്യാർ
19. മൗലാനാ അബ്ദുൽ ബാരി (വാളക്കുളം)
20. മഞ്ചേരി അബ്ദുറഹ്മാൻ മുസ്ല്യാർ
21. നെല്ലിക്കുത്ത് മുഹമ്മദ് മുസ്ല്യാർ
22. അഹമ്മദ് മുസ്ല്യാർ കരിമ്പനക്കൽ
23. കെ. പി. എ. മുഹ്യിദ്ദീൻകുട്ടി മുസ്ല്യാർ
24. പള്ളിപ്പുറം അബ്ദുൽഖാദിർ മുസ്ല്യാർ
25. കെ. കെ. സദഖത്തുല്ല മുസ്ല്യാർ (വണ്ടൂർ)
26. കാടേരി മുഹമ്മദ്മുസ്ല്യാർ
27. കരിങ്കപ്പാറ മുഹമ്മദ്മുസ്ല്യാർ (റഹിമഹുമുല്ലാഹ്)

# അൽഖുതുബു ശ്ശഹീദ് സയ്യിദ് അലവി മൗലദ്ദവീല: (ഖു.സി.)

ഭുവ: നാശ്രുതരായ ഔലിയാക്കളിൽ പ്രഥമഗണനീയരാണ് ബഹു: ഖുത്ബുസ്സമാൻ സയ്യിദ് അലവി തങ്ങൾ(മമ്പുറം) അവർകൾ.

അറബ്‌രാജ്യമായ 'ഹളർമൗത്തി' ലെ 'തരീം' പട്ടണത്തിൽ, ഹി: 1166 ദുൽഹിജ്ജ്: 23-ാംനു- ശനിയാഴ്ചരാവ്, സയ്യിദ് മുഹമ്മദ് മൗലദ്ദവീലതങ്ങളുടെയും സയ്യിദ: ഫാത്തിമ: ജിഫ്‌രിയ്യ: ബീവിയുടെയുംപുത്രനായി കഥാപുരുഷൻ ജന്മമെടുത്തു.

സ്മര്യപുരുഷന്റെ പിതാക്കളുടെ പരമ്പര ഇപ്രകാരമാണ് 1. സയ്യിദ് മുഹമ്മദ് (റ) 2. സയ്യിദ് സഹ്ൽ (റ) 3. സയ്യിദ് മുഹമ്മദ് (റ) 4. സയ്യിദ് അഹമ്മദ് (റ) 5. സയ്യിദ് സുലൈമാൻ (റ) 6. സയ്യിദ് ഉമർ (റ) 7. സയ്യിദ് മുഹദ് (റ) 8. സയ്യിദ് സഹ്ൽ (റ) 9. സയ്യിദ് അബ്ദുറഹ്മാൻ (റ) 10 സയ്യിദ് അബ്ദുല്ല (റ) 11. സയ്യിദ് അലവി (റ) 12. സയ്യിദ് മുഹമ്മദ് (റ) 13. സയ്യിദ് അലി (റ) 14. സയ്യിദ് അലവി (റ) 15. സയ്യിദ് മുഹമ്മദ് (റ) 16 സയ്യി അലി (റ) 17. സയ്യിദ് മുഹമ്മദ് (റ) 18. സയ്യിദ് അലി (റ) 19. സയ്യിദ് അലവി (റ) 20 സയ്യിദ് മുഹമ്മദ് (റ) 21. സയ്യിദ് അലവി (റ) 22. സയ്യിദ് അബ്ദുല്ല (റ) 23. സയ്യിദ് അഹമ്മദ് (റ) 24. സയ്യിദ് ഈസാ (റ) 25. സയ്യിദ് മുഹമ്മദ് (റ) 26. സയ്യിദ് അലി (റ) 27. സയ്യിദ് ജഅ്ഫർസാദിഖ്(റ) 28. സയ്യിദ് മുഹമ്മദ് ബാഖിർ (റ) 29. സയ്യിദ് അലീസൈനുൽ ആബിദീൻ (റ) 30. സയ്യിദ് ഹുസൈൻ (റ) 31. അലിയ്യ്ബ്നു അബീത്വാലിബ് (റളിയല്ലാഹുഅൻഹും)

തങ്ങളവർകളുടെ ശൈശവകാലത്ത് തന്നെ മാതാപിതാക്കൾ പരലോകം പ്രാപിച്ചിരുന്നു. അതിനാൽ മാതൃസഹോദരിയുടെ സംരക്ഷണത്തിലാണ് തങ്ങൾ വളർന്നത്. സ്ഥലത്തെ ഉന്നത പണ്ഡിതനും സൂഫിവര്യനുമായ ഒരു ശൈഖിൽ നിന്നുവിവിധവിജ്ഞാനങ്ങൾ കരഗതമാക്കി വളരെ ചെറുപ്പത്തിൽ തന്നെ ആ മഹാനുഭാവൻ പരിശുദ്ധ ഖുർആൻ മന:പാഠമാക്കിയിരുന്നു. സുപ്രസിദ്ധരായ രണ്ട് അമ്മാവൻമാരാണ് തങ്ങൾക്കുണ്ടായിരുന്നത് ***സയ്യിദ് ഹസൻജിഫ്‌രി തങ്ങൾ*** നിരവധി കറാമത്തുകളുടെ ഉറവിടമായിരുന്ന മഹാനവർകൾ, ഇസ്ലാംമത പ്രചരണാർത്ഥംമലബാറിലേക്കപുറപ്പെട്ടു.കോഴിക്കോട്ട് വന്നു് ഇറങ്ങി. തന്റെയും സഹോദരൻ സയ്യിദ് ശൈഖ് ജിഫ്‌രിയുടെയും ആഗമനവാർത്തയറിഞ്ഞ് പരശ്ശതം ഭക്തജ

നങ്ങൾ കോഴിക്കോട്ടേക്കൊഴുകി. അവർ രാജോചിതമായ സ്വീകരണം നൽകി. ഏതാനും ദിവസങ്ങൾക്കശേഷം അവിടു ന്ന പൊന്നാനിയിലേക്കപോയി. പ്രശസ്ത വിജ്ഞാനകേന്ദ്രവും മലബാറിലെ 'മക്ക' യുമായിരുന്ന പൊന്നാനിയിലെ അനുഭവ വും മറെറാന്നായിരുന്നില്ല. ബറക്കത്ത്ല ഭിക്കാനും,ദുആകൊണ്ട്വസിയ്യത്ത് ചെയ്യാ നമായി നാടിൻെറ നാനാഭാഗത്ത് നിന്നും വിശ്വാസികൾ വന്നുകൊണ്ടിരുന്നു.

മഹാനുഭാവൻ, തങ്ങളുടെ നാട്ടിൽ നി വസിക്കകയാണെങ്കിൽ അത് വലിയ'ബ റക്കത്താ'വുമെന്ന് തിരൂരങ്ങാടിക്കാർ മന സ്സിലാക്കി. (വിജ്ഞാനമണ്ഡലത്തിൽ അന്ന് കത്തിജ്ജ്വലിച്ചനിൽക്കകയായിരു ന്ന അന്ന്തിരൂരങ്ങാടി) അവർ തങ്ങളുടെ മഹല്ല് പ്രതിനിധികളായി കുറച്ച് കാര ണവന്മാരെ പൊന്നാനി ജുമുഅത്ത് പ ള്ളിയിലേക്കയച്ചു. കഥാപുരുഷനെ തിരൂ രങ്ങാടിയിലേക്ക്ക്ഷണിച്ചു.

ക്ഷണംസ്വീകരിച്ച് അവിടുന്ന് തി രൂരങ്ങാടിയിലെത്തി, വലിയപള്ളിയിൽ വന്നു. ജനങ്ങൾ വീരോചിതമായ സ്വാ ഗതമോതി. തിരൂരങ്ങാടി മഹല്ലിൽ പെ ട്ടിരുന്ന മമ്പുറം 'തറമ്മൽ' ഒരുവീട് പണി ത്കൊടുക്കുകയും ചെയ്തു. അതിലാണ് പിന്നീട് താമസമാക്കിയത്.

ഖാജാ മുഹമ്മദ് ഖാരി എന്ന കമ്മു മൊല്ലയുടെ പുത്രി ഫാത്തിമ: എന്ന മഹ തിയെ സയ്യിദ് ഹസൻ ജിഫ്രി (റ) വി വാഹം ചെയ്തു. (തിരൂരങ്ങാടി വലി യാക്കത്തൊടിയിൽ താമസമാക്കിയിരുന്ന സ്വഹാബിയുടെ സന്താന പരമ്പരയിൽ പെട്ടവരാണ് പ്രസ്തുത മഹതി) ആ ദമ്പ തികൾക്ക് ഒരു പുത്രിജനിച്ചു: സയ്യിദഃ ഫാത്തിമഃ ജിഫ്രിയ്യഃ(റ). അനന്തരം പി താവ് സയ്യിദ് ഹസൻ ജിഫ്രി (റ) പര ലോകം പ്രാപിച്ചു. ഇന്നാലി.......ഹി: 1169 ശവ്വാൽ 18-ാം നു ആയിരുന്നു ആ സംഭവം, എൻെറ മകൾക്ക നിങ്ങൾ പുതി യാപ്പിളയെ തെരയേണ്ടതില്ലെന്നും അതി ൻെറ സമയമാകമ്പോൾ എൻെറ നാട്ടിൽ നിന്നു വന്നുകൊള്ളമെന്നും അവിടുന്നു വസി യ്യത്ത് ചെയ്തിട്ടുണ്ടായിരുന്നു. മഹാനവർ കളുടെ പുണ്യ ശരീരം മമ്പുറത്തുതന്നെ മറവ ടക്കി.

***സയ്യിദ്ശൈഖ്ജിഫ്രി*എന്ന *ശീശൈഖ് തങ്ങൾ*** (റ) ഇദ്ദേഹം ഹി: 1139ൽ, സയ്യിദ് ശൈഖ്,മുഹ മ്മദ്ജിഫ്രി (റ) അവർകളുടെ പുത്രനായി തരീമിൽ ഭൂജാതനായി. തൻെറ ഇരുപ താം വയസ്സിൽ ഹി: 1359ൽ ഒരു വ്യാപാ രസംഘത്തിൻെറ കൂടെ കോഴിക്കോട് എ ത്തിച്ചേർന്നു. അന്നത്തെ ഖാസി മൌലാ നാ മുഹ്യിദ്ദീൻ ബിൻ അബ്ദുസ്സലാം അവർകളുടെ നേതൃത്വത്തിൽ അദ്ദേഹത്തി നു ഉചിതമായ സ്വീകരണം ലഭിച്ചു.

ഖാസിയുമായി വളരെ സ്നേഹബ ന്ധത്തിൽ കഴിഞ്ഞിരുന്ന സാമൂതിരി മാ നവിക്രമൻ രാജാവിനു പ്രഥമദർശനത്തി ൽതന്നെ ശൈഖവർകൾ ഒരസാധാരണ വ്യക്തിയാണെന്നു വ്യക്തമായി. അതി നാൽ തൻെറ നാട്ടിൽനിവസിച്ച് അനുഗ്ര ഹിക്കണമെന്ന് അദ്ദേഹം ശൈഖവർക ളോട് അപേക്ഷിച്ചു. ഒരു ഖബ്റിനു സ്ഥ ലവും മതപ്രചരണത്തിനു സൗകര്യവും തന്നാൽ ഇവിടെ താമസിക്കാമെന്നു മഹാ നവർകൾ സമ്മതിച്ചു. അതനുസരിച്ച് കോഴിക്കോട് കുററിച്ചിറക്ക് തെക്ക് വശം ഒരു നല്ലവീടും സ്ഥലവും രാജാവ് വിട്ടു കൊടുത്തു. ഇന്ന് ''ജിഫ്രിഹൗസ്'' എ ന്നറിയപ്പെടുന്ന മാളിയക്കൽ ഭവനവും മ ഹാനവർകളുടെമഖ്ബറ:സ്ഥിതിചെയ്യുന്ന സ്ഥലവുമാണത്. മത സൗഹാർദ്ദത്തി ൻെറ പ്രതീകമായി ഇന്നും അത് പ്രശോഭി ച്ചനിൽക്കുന്നു.

ഹിന്ദു മുസ്ലിം മൈത്രിക്ക സർവ്വസ്വ വും സമർപ്പിച്ച മഹാത്മാവാണ് ഠിപ്പു സുൽത്താൻ (ന:മ) ഒരവസരം സാമൂതിരി രാജാവിൻെറ അതിഥിയായി അദ്ദേഹം

കോഴിക്കോട്ട് വരികയുണ്ടായി. ശൈഖവർകളുടെ 'കറാമത്തു'കൾ സാമൂതിരിവിവരിച്ചത്കേട്ട് സുൽത്താൻ അൽഭുതപ്പെട്ടു. താൻശൈഖവർകളെസന്ദർശിക്കാൻഉദ്ദേശിക്കുന്നതായി സുൽത്താൻ പ്രഖ്യാപിച്ചു. വിവരമറിഞ്ഞ് പരശ്ശതം ഭക്തന്മാർ കുററിച്ചിറയിലും പരിസരത്തും തിങ്ങിനിറഞ്ഞു. അതിനിടെ വലിയ പരിവാരങ്ങളോടെ 'സുൽത്താൻ' ജിഫ്രി ഹൗസിൻെറ മുററത്തെത്തി. വരാന്തയിലെ ഒരുബെഞ്ചിലിരുന്ന് കിതാബ് നോക്കിയിരുന്ന ശൈഖവർകൾ തലഉയർത്തി നോക്കുകപോലും ചെയ്തില്ല! (പ്രസ്തുത ബെഞ്ച് ഇപ്പോഴും സൂക്ഷിക്കപ്പെടുന്നു.) സുൽത്താനും പരിവാരങ്ങളും കതിരപ്പുറത്തുതന്നെ.

അൽപ സമയം കഴിഞ്ഞ് ഒരാൾ കതിരപ്പുറത്ത് ഓടിവന്നു.പെട്ടെന്നുമഹാനവർകൾ എഴുന്നേററുപോയി അദ്ദേഹത്തെ ഹസ്തദാനം ചെയ്ത് സ്വീകരിക്കുയും തൻെറ കൂടെ ഇരുത്തി ആദരിക്കുയും ചെയ്തു!! പൊതു ജനം അൽഭുതപ്പെട്ടു. ഇതെന്തുകഥ? മൈസൂർ സിംഹമായ ടിപ്പുസുൽത്താനെ അവഗണിക്കുയും ഒരു സാധാരണക്കാരനെ ആദരിക്കുകയും!

ആദ്യം വന്നത് സുൽത്താൻെറ വേഷംധരിച്ച 'ഡ്യൂപ്പ്' ആണെന്നും പിന്നീട് വന്ന വ്യക്തിയാണ് യഥാർത്ഥത്തിൽസുൽത്താനെന്നും വളരെ വൈകിയാണ്ജനം മനസ്സിലാക്കിയത്. ശൈഖ് അവർകളെ സംബന്ധിച്ച് അവരുടെ മതിപ്പ് വർദ്ധിക്കാൻ ഇത് കാരണമായി. ശൈഖ് അവർകൾ സുൽത്താനേയും കൂടെയുള്ള സൈന്യവ്യൂഹത്തെയും ഭക്ഷണത്തിന് ക്ഷണിച്ചു. അവർ സ്വീകരിച്ചു. ഒരു ചെറിയ പാത്രത്തിലുണ്ടാക്കിയ ചോറ് അവരെല്ലാം മതിവരുവോളം കഴിച്ചു. പക്ഷെ പാത്രത്തിൽ ഒട്ടും ചുരുങ്ങിയതുമില്ല. (അക്ഷയ പാത്രം എന്നർത്ഥത്തിൽ "ശീ ശൈഖിൻെറ ചെമ്പ്" എന്ന ശൈലി വരാൻ അതാണ് കാരണം.) ശൈഖ് അവർകളുടെ മഹത്വം ഗ്രഹിച്ച സുൽത്താൻ അവിടുത്തെ ആത്മീയ ശിഷ്യത്വം സ്വീകരിച്ചു.

വിടപറയും മുമ്പ് തൻെറവല്ലസമ്മാനവുംസ്വീകരിക്കേണമെന്ന്സുൽത്താൻഅപേക്ഷിച്ചു.കോഴിക്കോട്ടുകാർക്ക്കുടിക്കാൻ ഒരു കുളം കുഴിപ്പിച്ചുതരാനാണ് ശൈഖ്തങ്ങൾ ആവശ്യപ്പെട്ടത്. സുൽത്താൻ സമ്മതിച്ചു. അതനുസരിച്ച് ശൈഖവർകൾസ്ഥലം നിർണ്ണയിച്ചു. അത് മാനവിക്രമൻ രാജാവ് വിട്ടുകൊടുത്തു. സ്വന്തം ചെലവിൽ സുൽത്താൻ കുഴിപ്പിക്കുകയും ചെയ്തു. മതസൗഹാർദ്ദത്തിൻെറ രജതരേഖയായി ശോഭിക്കുന്ന മാനാഞ്ചിറ കുളമാണത്.

83 വർഷമാണ് ആമഹാത്മാവ്ജീവിച്ചത്. ഹി: 1222 ൽ അവർ നമ്മെ വിട്ടുപിരിഞ്ഞു. ഇന്നാലി... കോഴിക്കോട് കുററിച്ചിറ കുളത്തിന് തെക്ക്വശം 'ജിഫ്രിഹൗസി'ൻ സമീപമുള്ള പ്രത്യേക മഖ്ബറ:യിൽ അവിടുന്ന അന്ത്യവിശ്രമം കൊള്ളുന്നു. പടച്ചവൻ അവരെയും നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ച്കൂട്ടട്ടെ. ആമീൻ

ഹി: 1183 റംസാൻ 19 ാംനു- ഞായറാഴ്ച നമ്മുടെ കഥാപുരുഷൻ സയ്യിദ് അലവി തങ്ങൾ (ഖു:സി)'തരീമിൽ' നിന്നു മമ്പുറത്തേക്ക് പുറപ്പെട്ടു. തൻെറ അമ്മാവൻെറ മഖ്ബറ: സിയാറത്തു ചെയ്യുകയായിരുന്നു പ്രധാനലക്ഷ്യം. കോഴിക്കോട്എത്തിയ ദിവസം അവിടെ തൻെറ മറെറാരു അമ്മാവനായ ശൈഖ്ജിഫ്രി(റ)തങ്ങളുടെ വീട്ടിൽ താമസിച്ചു. പിറേറന്നു താനും അമ്മാവനും കൂടി മമ്പുറത്തേക്കുവന്നു. സിയാറത്തു നിർവ്വഹിച്ചു. അനന്തരം അമ്മാവൻ കോഴിക്കോട്ടേക്കുതന്നെ മടങ്ങി.

പരേതനായഅമ്മാവൻെറവസിയ്യത്തുപ്രകാരം അദ്ദേഹത്തിൻെറ മകൾ ഫാത്തിമ: ജിഫ്രിയ്യ: യെ കഥാപുരുഷൻ വിവാഹം ചെയ്തു. ഏതാനുംവർഷം ഭാര്യാ

ഗൃഹത്തിൽ താമസിച്ചു. ശേഷം മമ്പുറം ജുമുഅത്ത് പള്ളിയുടെ മുൻവശം ഇപ്പോഴും നിലനിൽക്കുന്ന മാളിയേക്കൽ എന്ന ഭവനംപണിതു. താമസം അവിടെയാക്കി. വുളുചെയ്യുമ്പോൾ ആ മഹാത്മാവ് ഇരുന്നിരുന്ന കല്ല് ഇപ്പോഴും അവിടെ കാണാം. കൊയിലാണ്ടി സയ്യിദ് അബൂബക്കർമദനിയുടെ മകൾ ഫാത്തിമഃ, പൊന്മുണ്ടം സ്വദേശിനി ആഇശാമലബാരിയ്യഃ, ഇണ്ടോനേഷ്യയിലെ സാലിഹാ ടിമോറി എന്നിവരാണ് മററു ഭാര്യമാർ. ആദ്യഭാര്യയിൽരണ്ടുപെൺകുട്ടികളുണ്ടായി.ഒന്ന്ചെറുപ്പത്തിൽ മരിച്ചു. രണ്ടാമത്തേതിനെ (ശരീഫ: കുഞ്ഞീവി) സയ്യിദ് അലവിബ്നു അഹമ്മദ് എന്ന പുതിയാപ്പിളക്കോയ വിവാഹം ചെയ്തു. അദ്ദേഹത്തിൻെറ പൗത്രൻ അബ്ദുല്ലകോയ തങ്ങളാണ്, 'മമ്പുറം മുഖാം' പണിയിച്ചത്. ആയിശാ മലബാരിയ്യഃ യിൽ ഫാത്തിമ:, സാലിഹ: എന്നിവർ ജനിച്ചു. ഇണ്ടോനേഷ്യക്കാരിക്കു സന്താനങ്ങളുണ്ടായിട്ടില്ലകഥാപുരുഷൻ വഫാത്താകുമ്പോൾ ആ ഭാര്യ മാത്രമേ ജീവിച്ചിരുന്നുള്ളു.

സയ്യിദഃ ഫാതിമഃ മദനിയ്യ [കൊയിലാണ്ടി എന്ന ഭാര്യയിലാണ്, ഏക പുത്രൻ ബഹു: സയ്യിദ് ഫള്ൽ പൂക്കോയ തങ്ങൾ [ഖു. സി] ജനിച്ചത് [അവരുടെ ചരിത്രം അന്യത്ര) ഏററം വലിയസ്വാതന്ത്ര്യപ്രേമിയായിരുന്നു ചരിത്ര പുരുഷൻ. ബ്രിട്ടീഷുകാർക്കും അവരുടെ ചാരൻമാർക്കുമെതിരിൽ നടന്ന പല സമരത്തിനും [പചോദനം നൽകി അനുഗ്രഹിക്കുകയും, 'ചേറൂർ പടയിൽ നേരിൽ,പങ്കെടുക്കുകയും ചെയ്യിട്ടുണ്ട്. ടി. പടയിൽ അവിടുത്തെ വലത്തെ തുടക്ക് ഒരു വെടിയുണ്ടയേററ് മുറിവ് പററി. തൻെറ വഫാത്തിന് കാരണമായത് ആ മുറിവായിരുന്നു.അത്വഴി ശുഹദാക്കളുടെ പദവികൂടി അവിടുന്ന് കരസ്ഥമാക്കിയിരിക്കുന്നുവെന്ന് [പശസ്ത വലിയ്യും, കഥാ പുരുഷൻെറ മുരീദുമായ വെളിയങ്കോട്ഉമർഖാസിയാർ[റ] പറഞ്ഞിരുന്നു.

ഹിജ്റ 1260 മുഹറം 6 അസ്തമിച്ച 7ാം രാവ് ഞായറാഴ്ച മൂന്ന്മണിക്ക് ആ മഹാത്മാവ് ഇഹലോകവാസം അവസാനിപ്പിച്ചു. ഇന്നാലി... 94 വർഷമാണ് ജീവിച്ചിരുന്നത്.

ആ മഹാത്മാവിൻെറ വേർപാടിൽ മനം നൊന്ത് പലരും മർസിയത്ത് ആലപിക്കുകയുണ്ടായി. ബഹു: ഉമർ ഖാസിയാർ[ന:മ.] തൻെറ മർസിയത്തിൽ 'ഖുത്തുബുസ്സമാൻ' [കാലത്തിൻെറഅച്ചുതണ്ട്] 'സിറാജുൽ അർള്' [ഭൂമിയുടെ ദീപം] എന്നെല്ലാം കഥാ പുരുഷനെ വിശേഷിപ്പിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ വാക്കുകളിതാ !

''ഖുത്തുബുസ്സമാനീ, സിറാജുൽ അർളി സയ്യിദനാ
മിൻദാരി ദുൻയാ ഇലാ ദാരിൽ ബഖാഇ സറാ''

[നമ്മുടെ നേതാവും കാലത്തിൻെറ അച്ചുതണ്ടും ഭൂമിയുടെ വിളക്കുമായവർ ഭൂലോക ഭവനത്തിൽനിന്ന് ശാശ്വത ഭവനത്തിലേക്ക് പുറപ്പെട്ടു.]

[മഹാനവർകളുടെ ധാരാളം കറാമത്തുകൾ 'അല്ലാഹുവിൻെറ ഔലിയാക്കൾ എന്നഗ്രന്ഥത്തിൽഈലേഖകൻവിവരിച്ചിട്ടുണ്ട്.] തൻെറ മാതുലനും ഭാര്യാ പിതാവുമായ സയ്യിദ് ഹസൻ ജിഫ്രി തങ്ങൾ [റ] അവർകളുടെ സമീപം സ്മര്യ പുരുഷൻ വിശ്രമിക്കുന്നു. തൻെറ നാല് ഭാര്യമാരുടെ ഖബ്റും മമ്പുറം മഖാമിനുള്ളിൽ തന്നെയാണ്. മഹാത്മാക്കളുടെ 'ഹഖ്' കൊണ്ട് ഇരു ലോകത്തും നാം വിജയികളാവട്ടെ. ആമീൻ

# മമ്പുറം സയ്യിദ് ഫള്ൽ പൂക്കോയതങ്ങൾ (ഖു.സി)

തിരൂരങ്ങാടിയുടെ തിരുമുററത്ത് ഉദിച്ചുപൊങ്ങിയ വിജ്ഞാന സൂര്യനാണ് സയ്യിദ് ഫള്ൽ പൂക്കോയതങ്ങൾ [ഖുദ്ദിസസിർറുഹു) ഭുവനപ്രശസ്തരായ ഖുത്തുബുസ്സമാൻ സയ്യിദ് അലവിതങ്ങൾ (മമ്പുറം) അവർകളുടെയും സയ്യിദഃ ഫാത്തിമ: ബിന്ത് ശൈഖ് സയ്യിദ് അബീബക്ർ മദനി (കൊയിലാണ്ടി) എന്ന മഹിളാ രത്നത്തിന്റെയും ഓമനപുത്രനായി 1240ൽ മമ്പുറത്ത് കഥാപുരുഷൻ ജനിച്ചു.

വിശുദ്ധ ഖുർആൻ പഠിച്ചത് കത്തായി ഹാജി [കസാഇ] എന്ന പണ്ഡിതനിൽ നിന്നാണ്. നടുവിലെപ്പള്ളി മുദർരിസും നല്ല ഖാരിഉം ഫഖീഹും സൂഫിയുമായിരുന്ന കസാഇ ഹാജി, സയ്യിദ് അലവിതങ്ങളുടെ മുരീദും ശിഷ്യനുമായിരുന്നു. ഹി: 1221 ൽ ജനിച്ച അദ്ദേഹം 1285 ൽ പരലോകം പ്രാപിച്ചു. ത്വരീഖത്തിനെ എതിർക്കുന്ന വഹാബികൾ കത്തായി ഹാജിയെയും 'ഖുറാഫി പ്പട്ടിക' യിൽ ചേർത്തിയേക്കും!!

സ്മര്യപുരുഷൻഉപരിപഠനംനടത്തിയത് പരപ്പനങ്ങാടി ഔക്കോയ മുസ്ല്യാർ, തിരൂരങ്ങാടി ഖാസി സൈനുദ്ദീൻ മുസ്ല്യാർ എന്നിവരുടെ ദർസിലാണ്. ഹിദായത്തുസ്സിബ്‌യാൻ സംഘം സ്ഥാപക വൈസ് പ്രസിഡണ്ട് പി. മോനുട്ടി മുസ്ല്യാരുടെ പിതാമഹനാണ് പ്രസ്തുത സൈനുദ്ദീൻ ഖാസിഅവർകൾ. അറബി അക്ഷരസംഖ്യ പ്രകാരം'ഗുലാമുൻമുഫ്‌ലിഹുൻ' (1229) എന്നതാണ് അദ്ദേഹത്തിന്റെ ജന്മവർഷം. ഖുത്തുബുസ്സമാൻ സയ്യിദലവിതങ്ങൾ [ഖു:സി] ഒരിക്കൽ അദ്ദേഹത്തിനു തലപ്പാവ് വെച്ചുകൊടുത്തു അനുഗ്രഹിച്ചു ഈ തലപ്പാവിൽതന്നെയാണ്അവരെ'കഫൻ' ചെയ്തത്. ഹി: 1299ദുൽഖഅ്ദഃ 2നു- ഞായറാഴ്ച അദ്ദേഹം വഫാത്തായി. തിരൂരങ്ങാടി വലിയ ജുമുഅത്തുപള്ളിയുടെ തൊട്ട് കിഴക്കുവശത്തുള്ള മതിൽകെട്ടിൽ അവർ അന്ത്യവിശ്രമം കൊള്ളുന്നു. സ്വന്തം പിതാവിൽ നിന്നുതന്നെ സയ്യിദ് ഫള്ൽപൂക്കോയതങ്ങൾ‍ത്വരീഖത്തുംഖിർഖഃയും സ്വീകരിച്ചു.സൂഫിയും സാഹിദും വലിയ്യുമായി. . അദ്ദേഹം ഇശാനമസ്കാരത്തിനുശേഷം നിത്യവും ചൊല്ലിയിരുന്നദിക്റുകളാണ് വഹാബികൾ അച്ചടിച്ച് വിററ്തിന്നുന്ന മൌലിദു കിതാബിലെ ''പൂക്കോയാന്റെ റാത്തീബ്''.

മമ്പുറം പള്ളിയിൽ ജുമുഅഃ സ്ഥാപിച്ചത് സ്മര്യപുരുഷനാണ്. അവർ ഉപയോഗിച്ചിരുന്ന തലപ്പാവ് ഇന്നും സൂക്ഷിക്കപ്പെടുന്നുണ്ട്.

വിവിധ പ്രശ്നങ്ങളിൽ എണ്ണമററ ഫത്‌വാ നൽകിയ അദ്ദേഹം പതിമൂന്നോളം അമൂല്യഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഹുലലുൽ ഇഹ്സാൻഫീ തസ്‌യീനിൽ ഇൻസാൻ, അസാസുൽ ഇസ്‌ലാം ലിബയാനിൽ അഹ്കാം, 'രിസാലത്തുൻഫിത്തസവ്വുഫ '; ബവാരിഖുൽഫത്വാനഃ ലി തഖ്‌വിയത്തിൽ ബിത്വാനഃ, അൽമുസ്‌ലിമുൽആലീ ലിഇദ്റാകിൽഗാലീ, അദ്ദുർറുസ്സമീൻ ലിൽആഖിലിൽ ബാകിൽ ഫത്വീൻ, ഹാശിയത്തുൻ അലത്ത്വരീഖത്തിൽ ഹനീഫിയ്യഃ, തഹ്ദീറുൽ അഖ്‌യാർ മിൻ റുകൂബിൽ ആറിവന്നാർ, എന്നിവ അതിൽചിലതാണ്.

# റശീദുദ്ദീൻ മൂസ മൗലവി ഫുർത്തവി [നഃ മ]

തിരൂരങ്ങാടിയുടെ മാർവ്വിടത്തിൽ വെട്ടിത്തിളങ്ങുന്ന പൊൻപതക്കമാണ് റശീദ്നഗർ. സുന്നികേരളത്തിൻെറ വീര സന്താനമായ റശീദുദ്ദീൻ കെ. മൂസമൗലവിയുടെ സ്മരണക്കായി തിരൂരങ്ങാടി ഹിദായത്തുസ്സിബ്യാൻ സംഘം നൽകിയ പാരിതോഷികമാണ് അത്.

കണ്ണൂർ പുറത്തിയിൽ ശൈഖന്മാരുടെ കുടുംബത്തിൽ അബ്ദുറഹ്മാൻ ഫുർത്തവിയുടെ പുത്രനായി ക്രി: 1904 ൽ മൂസമൗലവി ജനിച്ചു. സുപ്രസിദ്ധ ഫഖീഹും മുഫ്തിയും സമസ്ത നേതാവുമായിരുന്ന ടി. കുഞ്ഞായിൻബിൻ കുഞ്ഞി മുഹ്യിദ്ദീനിൽ ക്വഫാനി മുസ്ല്യാരുടെ കീഴിൽ കണ്ണൂരും പെരിങ്ങത്തൂരും ദീർഘകാലം ഓതിത്താമസിച്ചു. സുന്നത്ത് ജമാഅത്തിൻെറ ശക്തികേന്ദ്രവും, ശൈഖ്നബ്ഹാനി(റ)തങ്ങളുടെ പ്രധാന മുരീദുമായ അൽ ആലിമുൽവരിഅ്പാലോട്ട് മൂസക്കുട്ടിഹാജി, തൻെറ ഭാര്യാപിതാവ് പുറത്തിയിൽ ഹസൈനാർ മുസ്ല്യാർ എന്നിവരും പ്രധാന ഉസ്താദുമാരാണ്.

"മൌലവി ഫാസിൽ" ബിരുദധാരിയായ അദ്ദേഹം ധീരശൂരനും അല്ലാഹുവിനെ മാത്രം ഭയപ്പെടുന്നവരുമായിരുന്നു. ഒരു ശത്രുവിനെയും-അവനെത്ര വലിയവനായാലും-അദ്ദേഹം കൂസിയിരുന്നില്ല. പാങ്ങിൽ അഹമ്മദ്കുട്ടി മുസ്ല്യാർ ശയ്യാവലംബിയായപ്പോൾ വഹാബികൾ മാളത്തിൽ നിന്നും തലനീട്ടാൻ തുടങ്ങി. ആ ഘട്ടത്തിലാണ് മൂസാമൗലവി പടക്കളത്തിൽ ചാടിവീണത്. ഫിർഔനുകൾ ഓടടാ ഓട്ടം!!

കണ്ണൂരിനു സമീപം കക്കാടും, പുറത്തിയിൽ ജുമാമസ്ജിദിലും അവിടുന്നു ദർസ് നടത്തിയിട്ടുണ്ട്. പ്രഗൽഭപ്രസംഗകനായ അദ്ദേഹം നല്ലൊരു ഗ്രന്ഥകർത്താവ് കൂടിയായിരുന്നു. വഹാബികൾ പ്രസിദ്ധീകരിച്ച 'അത്തൗഹീദ്' എന്നക്ഷുദ്രകൃതിയെ പദാനുപദം ഖണ്ഡിച്ച് "അൽഖൗലുസ്സദീദ് ഫീറദ്ദി 'അത്തൗഹീദ്'" എന്നൊരു കൃതി അദ്ദേഹം രചിക്കുകയുണ്ടായി. ആ കൃതിമാത്രം മതി മഹാനവർകളുടെ വിജ്ഞാന അഗാതത അ

ബാക്കി 49 ാം പേജിൽ

---

ഹി: 1270 ൽ [ക്രി: 1852 മാർച്ച് 19-ാം നു-] അദ്ദേഹം ഈജിപ്തിലേക്ക് പോയി. അന്നത്തെ സുൽത്താൻ ഖുദൈവ്അബ്ബാസ്ബാഷ അവിടെ താമസിക്കാൻ അപേക്ഷിച്ചു. പക്ഷെ ഒഴിവുകഴിവുപറഞ്ഞ് അവിടുന്ന് സ്ഥലം വിടുകയാണുണ്ടായത്. പിന്നീട് തുർക്കിയുടെ പഴയ തലസ്ഥാനമായ ആസ്താന: യിൽ പോയി. ഖലീഫ: സുൽത്താൻ അബ്ദുൽഹമീദ് ഖാൻെറ അപേക്ഷപ്രകാരം യമനിലെ ളിഫാറിൽ ഗവർണ്ണർ പദവി ഏറ്റെടുത്തു. വീണ്ടും ആസ്താനയിൽ തിരിച്ചുവന്ന് താമസമാക്കി. രണ്ട് വിവാഹംചെയ്തു. 9 സന്താനങ്ങളുണ്ടായിട്ടുണ്ട്. ഹി: 1318 ൽ ആ വിജ്ഞാന സൂര്യൻ അസ്തമിച്ചു, ഇന്നാലി........ ഖുസ്തൻതീനിയയിലെ രാജാക്കളുടെമഖ്ബറ:യിൽ അവിടുന്നു അന്ത്യവിശ്രമമെടുക്കുന്നു. അവരുടെ ഹഖ്കൊണ്ട് അല്ലാഹു നമ്മെ രക്ഷിക്കട്ടെ. ആമീൻ

ളക്കാൻ. കേരളത്തിൻെറ ഉന്നത ഉലമാക്ക ളായ പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ല്യാർ (പാനായിക്കുളം) കെ. പി. എ. മുഹ്യിദ്ദീൻ കട്ടിമുസ്ല്യാർ(പറവണ്ണ)അബുൽകമാൽ മുഹമ്മദ് മുസ്ല്യാർ(കാടേരി) പാലോട്ട് മൂസക്കുട്ടിഹാജി (കണ്ണൂർ) അബ്ദുല്ല എന്ന കമ്മുമുസ്ല്യാർ (കാറൂർ) തുടങ്ങിയ ഉലമാക്കളാണ് പ്രസ്തുത കൃതിക്ക തഖ്രീള് [സമ്മതപത്രം] എഴുതീട്ടുള്ളത്.

സമസ്ത മുഫ്തി മൗലാനാ കഞ്ഞായിൻ മുസ്ല്യാർ ഇങ്ങനെ എഴുതി: "അത്തൗഹീദ്" എന്ന പേരിൽ വികൃത വേഷവും ധരിച്ചുകൊണ്ട് 31—8—44 ന്ന കണ്ണൂർ ജംഇയ്യത്തുഹിമായത്തിസ്സുന്നഎന്ന സംഘക്കാരാൽ പ്രസിദ്ധീകരിക്കപ്പെട്ട ക്ഷുദ്രകൃതിയുടെ ഒരു പ്രതി എനിക്കും ദർശിക്കുവാൻ ഇടയായി. അത് ആദ്യവസാനംവരെ ഞാൻപാരായണം ചെയ്തതിൽ അതിൽ സ്ഥലം പിടിച്ചിട്ടുള്ള ആശയങ്ങൾ ഇസ്ലാം മത സിദ്ധാന്തങ്ങൾക്ക് പാടെ വിരുദ്ധവും തൈമിയ്യ, നജ്ദിയ്യ എന്നീ പിഴച്ച സിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നതും പാമര ജനങ്ങളെ അബദ്ധ പാതാളത്തിലേക്ക് വലിച്ചിടുവാൻ മാത്രം പര്യാപ്തമായതും ആയിട്ടാണ് എനിക്ക് ഗ്രഹിക്കുവാൻ കഴിഞ്ഞത്. എന്നാൽ പ്രസ്തുത കൃതിയുടെ നഗ്ന രൂപം വെളിവാക്കികൊണ്ട് ഒരു ഗ്രന്ഥം പുറപ്പെട്ട് കാൺമാൻ ഞാൻ ആഗ്രഹിച്ച് കൊണ്ടിരിക്കുമ്പോഴാണ് എൻെറ ഒരു സഹോദരനും, തൈമിയ്യ, വഹാബിയ്യഎന്നീ പൈശാചിക സിദ്ധാന്തങ്ങളാൽ അറിയപ്പെടുന്ന ഇന്നത്തെ നവീന ആശയക്കാർക്ക് ഒരു കണ്ഠ കോടാലിയും ചിറക്കൽ താലൂക്ക് ജംഇയ്യത്തുൽ ഉലമാ മാനേജരുമായ മൗലവി ഫാസിൽ, അസ്സയ്ഫുൽ ബാതിൽ, മൗലവി കെ. റശീദുദ്ദീൻ മൂസാ സാഹിബ് [ഫുർതവീ] എന്ന മാന്യനാൽ എഴുതപ്പെട്ട "അൽഖൗലുസ്സദീദ് ഫീ റദ്ദി 'അത്തൗഹീദ്" എന്ന ഒരു വിശിഷ്ട ഖണ്ഡനം എനിക്ക് കാൺമാൻ ഇടയായത്."

പ്രസ്തുത ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിലും തിരൂരങ്ങാടി അതിൻെറ പങ്ക് വഹിച്ചിട്ടുണ്ട്. ഗ്രന്ഥകാരൻ എഴുതുന്നു: പ്രസ്സുകളിലുള്ള ഇപ്പോഴത്തെ പല പ്രതിബന്ധങ്ങളും തരണം ചെയ്തു കഴിയും വേഗത്തിൽ അച്ചടിച്ച് പുറത്തിറക്കുവാൻ വേണ്ട പരിശ്രമങ്ങൾ ചെയ്തുതന്ന എൻെറ മാന്യ സഹോദരൻ മൗലവി കെ. മൂസാൻകുട്ടിഹാജി സാഹിബ് [തിരൂരങ്ങാടി] അവർകൾക്കും ഞാൻ ഹൃദയപൂർവ്വം നന്ദി പറഞ്ഞ്കൊണ്ട് വിരമിക്കുന്നു. വസ്സലാം."

പ്രസ്തുത ഗ്രന്ഥം രണ്ട് വാല്യങ്ങളേയുള്ളൂ, പക്ഷെ, 'അത്തൗഹീദിൻെറ

> ***"കേരളത്തിലെ സുപ്രസിദ്ധ മതപണ്ഡിതനായ മൗലാനാ റശീദുദ്ദീൻ കെ. മൂസാൻ മൗലവി അവർകളുടെ അകാലനിര്യാണത്തെ തുടർന്ന് 17-12-48-ാംനു വെള്ളിയാഴ്ച രാവിലെ നൂറുൽ ഹുദാ മദ്രസയിൽ വെച്ചു ഖത്തം ഓതുകയും ജുമുഅക്ക് ശേഷം മയ്യത്ത്നമസ്ക്കാരം നടത്തുകയും വൈകുന്നേരം മദ്രസയിൽ വെച്ച് കെ. കുഞ്ഞാവക്കുട്ടി മുസ്ല്യാരുടെ അദ്ധ്യക്ഷതയിൽ ഒരു അനുശോചനയോഗം ചേരുകയും ചെയ്തു" (-സംഘം നാലാം വാർഷിക റിപ്പോർട്ടിൽ നിന്ന്)***

# നെല്ലിക്കുത്ത് ആലിമുസ്ല്യാർ (ന:മ)

ഇന്ത്യൻ സ്വാതന്ത്ര്യ സമരചരിത്രത്തിൽ മാററിനിർത്താനാകാത്ത മഹാവ്യക്തിയാണ് ആലിമുസ്ല്യാർ (ന: മ)

പിതാവ്: എരിക്കുന്നൻ പാലത്ത്മൂലയിൽ കഞ്ഞിമൊയ്തീൻ. മാതാവ്: മഖ്ദൂം കുടുംബത്തിൽപെട്ട മുടിക്കോട് ഒററകത്ത് മമ്മദ് കുട്ടിമുസ്ല്യാർ മകൾ ആമിന (മരണം: ഹി: 1335) മുടിക്കോട്ടെ ഒന്നാം ഖാസിയായിരുന്നു മമ്മദ് കുട്ടിമുസ്ല്യാർ (മരണം: ഹി: 1288) മഞ്ചേരി മുനിസിപ്പാലിററി 28ാം വാർഡ്, നെല്ലിക്കുത്ത് പാലത്തിനുസമീപം പാലത്തുമൂല ഹൗസിൽ ഹി: 1270 ൽ ആലിമുസ്ല്യാർ ജനിച്ചു.

വള്ളുവങ്ങാട് കാരക്കാടൻ കുന്നുമ്മൽ കഞ്ഞിക്കമ്മുമുല്ലയിൽനിന്നു ഖുർആനും, തജ്‌വീദും, മലയാളവും പഠിച്ചു. ചെറിയ കിതാബുകൾ തൻെറ അമ്മാവൻ നൂറുദ്ദീൻ മുസ്ല്യാരി (മരണം 1330 ഹി:) ൽ നിന്നും പഠിച്ചു. അനന്തരം പൊന്നാനി ദർസിൽ പത്ത്വർഷം താമസിച്ച് പഠിച്ചു. ആഖിർസൈനുദ്ദീൻ മഖ്ദൂം (മരണം: 1305), പുതിയകത്ത് മുഹമ്മദ്ബ്നു അബ്ദിൽഖാദിർ എന്ന മഖ്ദൂം ചെറിയ ബാവ മുസ്ലിയാർ [മരണം 1326], കൊങ്ങണം വീട്ടിൽ ഇബ്രാഹീംകുട്ടി മുസ്ലിയാർ [മരണം 1323] (ഇദ്ദേഹം മരണപ്പെട്ടത് മട്ടനൂരിനു സമീപം ഉളിയിലാണ്) എന്നിവരാണ് പൊന്നാനിയിലെ ഉസ്താദുമാർ.

1297ൽ ഹജ്ജിനുപോയി 7 വർഷം മസ്ജിദുൽ ഹറാമിൽ മുതഅല്ലിമായി താമസിച്ചു. സയ്യിദ് അഹ്മദ് സൈനീ ദഹ്‌ലാൻ [മരണം 1304], ശൈഖ് മുഹമ്മദ് ഹസ്ബുല്ലാഹിബ്നു സുലൈമാൻമക്കി [മരണം 1333], സയ്യിദ് ഹുസൈനുൽ ഹബ്ശി [മരണം 1331], എന്നിവരുടെ ശിഷ്യത്വം സ്വീകരിച്ചു. ഹസ്ബുല്ലാഹിയിൽനിന്നു ഹദ്ദാദിൻെറ ഇജാസത്തും, ഹബ്ശിയിൽനിന്നു ഖാദിരിയ്യഃ ത്വരീഖത്തും ഖിലാഫത്തും കരഗതമാക്കി. ശൈഖ് മുഹമ്മദ് മുഹ്സിൻ രിള്‌വാനിൽനിന്ന് 'ദലാഇലുൽ ഖൈറാത്തിൻെറ ഇജാസത്തും സ്വീകരിച്ചു. ഹദീസിലും ഉസൂലിലും നിരവധി ഗ്രന്ഥങ്ങൾ ഓതി പഠിക്കുകയും ചെയ്തു. 700 ഹദീസുകൾ സനദസഹിതം മനഃപാഠമാക്കിയിരുന്നു..

അനന്തരം കേരളത്തിൽ തിരിച്ചെത്തി. പൊന്നാനിയിൽ ഉണ്ടായിരുന്ന സഹപാഠികളുടെ നിർബ്ബന്ധപ്രകാരം കവരത്തിദ്വീപിൽ പോയി. 1305 മുതൽ 1314

---

രു പദവും അത് ഖണ്ഡിക്കാതെ വിട്ടിട്ടില്ല. സമസ്തയുടെ കാര്യവട്ടം മീഞ്ചന്ത സമ്മേളനങ്ങൾ സംഘടിപ്പിക്കുന്നതിലും വിജയിപ്പിക്കുന്നതിലും സ്മര്യപുരുഷന് സാരമായ പങ്കുണ്ട്. ഒരു പുത്രിയും രണ്ട് പുത്രൻമാരുമാണ് അദ്ദേഹത്തിൻെറ സന്താനങ്ങൾ. വെറും 45 വർഷം മാത്രമെ അദ്ദേഹം ജീവിച്ചിരുന്നുള്ളു. നേരിയ അസുഖം കാരണം എറണാകുളം ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട അദ്ദേഹം പെട്ടെന്ന് ഇഹലോകവാസം വെടിയുകയാണുണ്ടായത്. ഇന്നാലി ...... അല്ലാഹുവിൻെറ വിധിയിൽ നമുക്ക് സമാധാനിക്കാം. നമ്മുടെയും അവരുടെയും പരലോകം അല്ലാഹു സുഖപ്രദമാക്കട്ടെ. ആമീൻ.

കൂടി 9 വർഷം ദർസുനടത്തി. പിന്നീട് വണ്ടൂരിനു സമീപം തൊട്ടകപ്പുലം (3 വർഷം) പൊടിയാട്ട് പാറമ്മൽ (3 വർഷം) ആലത്തൂര് മേൽമുറി (4 കൊല്ലം), നെല്ലിക്കുത്ത് (2 വർഷം) എന്നിവിടങ്ങളിൽ ദർസുനടത്തി.1907ൽതിരൂരങ്ങാടികിഴക്കേപള്ളിയിൽദർസ്ആരംഭിച്ചു.15വർഷംഅവിടെദീനീ സേവനമനുഷ്ഠിച്ചു.മമ്പുറം സയ്യിദ് ഫള്ൽ പൂക്കോയതങ്ങളുടെ മുരീദ് ബൈത്താൻ മമ്മുമുസ്ല്യാരു (പയ്യനാട്)ടെ പക്കൽനിന്ന് 'സുമ്മി'ൻെറ ഇജാസത്തു വാങ്ങിയിരുന്ന അവിടുന്ന് 'ഖാദിരിയ്യ: ത്വരീഖത്തി'ൻെറ ശൈഖ് എന്ന നിലയിലാണ് പ്രസിദ്ധനായിരുന്നത്. കരുമ്പിൽ മികച്ച കഞ്ഞിമൊയ്തീൻ മുസ്ല്യാർ (മർഹൂം) അടക്കം ധാരാളം മുരീദുകളും അവർക്കുണ്ടായിരുന്നു.

ഹാശിയത്തു അല്ലഫൽ അലിഫ്, ശർഹുത്തുഹ്ഫത്തിൽ ഇഖ്വാൻ, തുടങ്ങിയചിലകൃതികൾ രചിച്ചിട്ടുണ്ട്. വളരെ സൂക്ഷ്മതയും സഹനശീലവുമുള്ള അവിടുന്ന് അല്ലാഹുവിനെയല്ലാതെ ഭയപ്പെട്ടിരുന്നില്ല. പതിനാല് പ്രാവശ്യം ഹജ്ജ് ചെയ്തിട്ടുണ്ട്. തിരൂരങ്ങാടിയിൽ നിന്ന് ആദ്യത്തെ ഹജ്ജിനു പോയത് ഹി: 1330 ലാണ്, തൻെറ ശിഷ്യനും നാലുമദ്ഹബിലെയും മുഫ്തിയുമായിരുന്ന ശൈഖ് അഹ്മദ്കോയശ്ശാലിയാത്തിയെയാണ് താൽക്കാലിക മുദർരിസായി നിശ്ചയിച്ചത്. 1331 റ: ആഖിറിനുശേഷം കഥാപുരുഷൻതന്നെ ദർസ് ഏറ്റെടുത്തു.

ആകെ അഞ്ച് വിവാഹം ചെയ്തിട്ടുണ്ട്. യൂസുഫുൽ ഫള്ഫരിയുടെ ബന്ധത്തിൽനിന്നാണ് ഒന്ന്. മഞ്ചേരി അബ്ദുറഹ്മാൻ മുസ്ല്യാരുടെ മൂത്ത സഹോദരി ആഇശ:, പിന്നീട് അവരുടെ അനുജത്തി മറിയാമു എന്നിവരെയും വിവാഹം ചെയ്തു. പയ്യനാട് ഖാൻ ബഹ്ദൂർ അഹമ്മദ് കരിക്കളുടെ മകൻെറ മകൾ ഫാത്തിമയാണ് മററൊരു ഭാര്യ. അതിൽ ജനിച്ച ആമിന യെ ചെറിയ പുതിക്കൊള്ളിൽ അഹ്മദ് മുസ്ലിയാർ വിവാഹം ചെയ്തിരുന്നു. നെല്ലിക്കുത്ത് കോട്ടക്കത്ത് മമ്മത് മുസ്ല്യാരുടെ മകൾ ആഇശയാണ് മററൊരു ഭാര്യ.

അതിൽ ജനിച്ച പുത്രനാണ് അബ്ദുല്ലക്കുട്ടി മുസ്ല്യർ. ഉന്നത പണ്ഡിതനായിരുന്നു അദ്ദേഹം.(ഹി: 1402-ജ: ആഖിർ 12-ാംനു- ബുധനാഴ്ച അന്തരിച്ചു.) അദ്ദേഹത്തിൻെറ പുത്രൻ മുഹമ്മദലി മുസ്ല്യാർ നല്ല കവിയും ചരിത്ര ഗവേഷകനും പണ്ഡിതനുമാണ്. കേരളത്തിലെ മുക്കിലും മൂലയിലും ചുററിസഞ്ചരിച്ച് 700ൽ പരംപണ്ഡിതന്മാരുടെയുംസാദാത്തുക്കളുടെയുംചരിത്രം ശേഖരിക്കുകയുംഅവഅറബിയിൽ രേഖപ്പെടുത്തിവെക്കുകയും ചെയ്തിട്ടുണ്ട്. നമ്മുടെ ഈ ചരിത്രം തയ്യാറാക്കുന്നതിൽ അദ്ദേഹം മികച്ച പങ്ക് വഹിച്ചിട്ടുണ്ട്. അല്ലാഹു തക്കപ്രതിഫലം നൽകട്ടെ, ആമീൻ.

വളരെ വലിയ ശിഷ്യ വ്യൂഹമുണ്ട് കഥാപുരുഷൻ ആലി മുസ്ല്യാർക്ക്. അഹ്മദ്കോയ മുസ്ല്യാർ (ചാലിയം), കൊല്ലോളി അഹമ്മദ്കുട്ടി മുസ്ല്യാർ (പുളിക്കൽ), കോടഞ്ചേരി കഞ്ഞിമുഹമ്മദ്മുസ്ല്യാർ (തിരൂരങ്ങാടി), ബൈത്താൻ കഞ്ഞഹമ്മദ്മുസ്ല്യാർ[പൊടിയാട്]കാടേരി ഹസൻമുസ്ല്യാർ [പൊടിയാട്], ഇബ്രാഹിം മുസ്ല്യാർ[പട്ടിക്കാട്], മരക്കാർ മുസ്ലിയാർ [പരിയങ്ങാട്] എന്നിവർ അവരിൽ പ്രധാനികളാണ്.

1916 മുതൽ കടുംബ സഹിതമാണദ്ദേഹംതിരൂരങ്ങാടിയിൽതാമസിച്ചിരുന്നത്. 1920 ൽ 50 പേരുള്ള 'ഖിലാഫത്ത് കമ്മിററിരൂപികരിച്ചപ്പോൾ അദ്ദേഹം വൈ

# പതി അബ്ദിൽഖാദിർ മുസ്‌ലിയാർ (ന: മ)

പണ്ഡിത നഭോ,മണ്ഡലത്തി
ലെ ഒരപൂർവ്വജ്യോതിസ്സായിരുന്നു പതി
അബ്ദുൽഖാദർ മുസ്‌ലിയാർ [ന: മ]
കാററാനം സ്വദേശി പതിയാരകത്ത് ശി
ഹാബുദ്ധീൻ മകൻഅബ്ദുൽഖാദിർമൗ
ലവിയാണ്''പതി'എന്നചുരുക്കപ്പേരിൽ
പ്രശസ്തനായത്.ഓച്ചിറവടക്കെപള്ളിയിൽ
മുദർരിസായിരുന്ന വാഴക്കാടൻ മുഹ
മ്മദ് മുസ്ല്യാർ എന്ന സൂഫിവര്യനാണ്
അദ്ദേഹത്തിൻെറ പ്രധാന ഉസ്താദ്.
കേവലം 9 വർഷമാണ് അദ്ദേഹം മല
ബാറിൽ പ്രവർത്തിച്ചത്. പക്ഷെ നൂററാ
ണ്ടുകളോളം അതിൻെറ ഫലം നിലനിൽ
ക്കുകതന്നെ ചെയ്യും.

റശീദുദ്ദീൻ മൂസാൻ മൗലവിയുടെ
മരണത്തോടെ വഹാബികൾ വീണ്ടും പ
റത്തിറങ്ങി, 'മുഹ്‌യിദ്ദീൻ മാല' ക്കെ
തിരെ ഓരിയിടാൻ തുടങ്ങി. ആ സന്ദർ
ഭത്തിൽ പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടിമു
സ്ല്യാരുടെ കമ്പിസന്ദേശമനുസരിച്ചാണ്
'പതി' മലബാറിലെത്തിയത്. വഹാ
ബിപക്ഷത്തെ കുപ്രസിദ്ധ വാഗ്മി എട
വണ്ണ അലവി മൗലവി നെടിയിരുപ്പിൽ
നടത്തി വന്നപ്രസംഗത്തിൽ 'മുഹ്‌യിദ്ദീ
ൻമാല അബദ്ധജഡിലമാണെന്നും അത്
ചൊല്ലൽ ശിർക്കാണെന്നും' ജൽപിച്ചു.

അതിനെ നേരിടാൻ 'മുഹ്‌യിദ്ദീൻ
മാല സത്യസമ്പൂർണ്ണമാണ്. ഖുർആൻ,
ഹദീസ്, ഇജ്മാഅ്, ഖിയാസ്, എന്നീച
തുർലക്ഷ്യങ്ങളിലൂടെ അത് ഞാൻ തെളി
യിക്കും. എന്ന് പതി അബ്ദുൽ ഖാദിർ
മുസ്ല്യാർ (ഒപ്പ്)'' എന്ന ഒരു നോട്ടീസുമാ
യി പതി സ്റ്റേജിലെത്തി.

എടവണ്ണ മൗലവി മുഹ്‌യിദ്ദീൻ
മാലയിലെ ഈരടികൾ ഈണത്തിൽ
പാടി. അത് തെററാണെന്ന് വരുത്തി
ത്തീർക്കാൻ കുറെ ആയത്തും ഹദീസും
ഓതി ദുർവ്യാഖ്യാനം ചെയ്തു. പതി
അയാളുടെ ഓരോ വാക്കും ഖണ്ഡിച്ചു.
എടവണ്ണ ചെയ്ത ദുർവ്യാഖ്യാനങ്ങൾ ത
ല്ലിയുടച്ചു. സത്യം തുറന്നുകാട്ടി. (മുഹ്

---

സ് പ്രസിഡണ്ടായിരുന്നു. ക്രമേണ എ
ല്ലാനേതൃത്വവും ആലിമുസ്‌ലിയാർക്കാ
യി. 1921 ലെ മലബാർ കലാപത്തിൽ
ആഗസ്റ്റ് 31-ാംനു- ആലിമുസ്‌ലിയാരെ
ബ്രിട്ടീഷ്പട്ടാളം പിടികൂടി. അദ്ദേഹ
ത്തെ തൂക്കാൻ വിധിച്ചു. വിധിനടപ്പാ
ക്കുന്നതിനുമുൻപ് തന്നെ ആ സമരനായ
കൻ അന്ത്യശ്വാസം വലിച്ചിരുന്നു. അമളി
പററിയ ബ്രിട്ടീഷ്കാർ തൂക്കിക്കൊന്ന
തായി റിക്കാർഡാക്കി. ഹി; 1340 ജ:ആ
ഖിർ 20ാംനു- ശനിയാഴ്ച കാലത്താണ്
കോയമ്പത്തൂർ ജയിലിൽവെച്ച്ആജീവി
തം അവസാനിച്ചത്. ശുക്രാൽപേട്ട് ഖ
ബറിസ്ഥാനിൽ അവരെ മറവുചെയ്തു.
ഖാസി അബ്ദുൽറസ്സാഖ്ആലിംസാഹി
ബിൻെറ നേതൃത്വത്തിൽ ആയിരക്കണ
ക്കിനാളുകൾ ജനാസ: നിസ്ക്കാരത്തിൽ
പങ്കെടുത്തു. മരണാനന്തരം പല കറാമ
ത്തുകളും പ്രത്യക്ഷപ്പെട്ടതായി ''അബുർ
റഹ്മൽനൽകുത്തി'' രേഖപ്പെടുത്തിയി
രിക്കുന്നു. പടച്ചവൻ നമ്മെയും അവരെ
യും സൽജനങ്ങളിൽപ്പെടുത്തട്ടെആമീൻ.

യിദ്ദീൻ മാലഖുർആനെറയുംസുന്നത്തി ൻെയും അടിസ്ഥാനത്തിൽ വ്യാഖ്യാനിക്ക ന്ന ഒരു പരമ്പര അൽ മുബാറക് വാരിക പ്രസിദ്ധീകരിക്കുന്നുണ്ട്)

വഹാബികൾ പതറി. ഗതിമുട്ടി. പുലിവാലിലായി. അവസാനം എടവണ്ണ മുട്ടുമടക്കി. "മുസ്ലിയാർ പറഞ്ഞപോ ലെയാണ് മുഹ്യിദ്ദീൻ മാലയുടെ അർ ത്ഥമെങ്കിൽ അതിൽ ശിർക്കില്ല" എന്ന് അയാൾ സമ്മതിച്ചു. (വഹാബികളേ! ഇത് നിഷേധിക്കുന്നത് സൂക്ഷിക്കുക. നേരിട്ട കേട്ടവർ ഇന്നും ഹയാത്തിലുണ്ട്, കെട്ടോ.)

വഹാബികൾക്ക് വലിയനാണക്കേ ടായി. തല ഉയർത്തി നടക്കാൻ വയ്യാ തായി. അവർ അവരുടെ കുലത്തൊഴി ലായ 'വഞ്ചന' യിൽ അഭയം തേടി. നെ ടിയിരുപ്പിൽ സുന്നികൾ പരാജയപ്പെട്ടു വെന്ന പച്ചക്കള്ളം അച്ചടിച്ച് നാട്ടിലെ ങ്ങും പ്രചരിപ്പിച്ചു!!

(ഈ വഞ്ചന ഇന്നും അവർ തുടരുന്നു. കൊട്ടപ്പുറത്ത് അടുത്തകാലത്ത് ഒരു സം വാദം നടന്നല്ലോ. സുന്നീപക്ഷം വിജയ വൈജയന്തി പറപ്പിച്ചു. 150 ൽ പരം കുടുംബങ്ങൾ വഹാബിസത്തോട് വിട പറഞ്ഞ് സുന്നത്ത് ജമാഅത്തിൻെറ സ ജീവപ്രവർത്തകരായി. അവർക്ക് നാടു നീളെ — തിരൂരങ്ങാടിയിൽ പോലും— സ്വീകരണവും ലഭിച്ചു. എന്നിട്ടും ചി ലവഹാബി പ്രഭൃതികൾ കൊട്ടപ്പുറത്ത് തങ്ങൾവിജയിച്ചുവെന്നുജല്പിക്കാറുണ്ടല്ലോ!

1933 ൽ നാദാപുരത്ത് ഒരു വാദപ്ര തിവാദം നടന്നു. സുന്നികൾ അന്നും ഇന്നും എന്നുംപറയുന്ന പോലെ മരണത്തോടെ ക റാമത്ത് മുറിയില്ല എന്നു വാദിച്ചു. വഹാ ബികൾ മുറിയുമെന്നും. അവസാനം കി താബുവായിച്ചപ്പോൾ 'ലാതൻഖതിഉ'എ ന്നതിലെ 'ലാ' വഹാബികൾ കട്ടു.തൻഖ തിഉ എന്നു വായിച്ചു. "ലാ കട്ടതോ വീ ട്ടതോ? എന്ന സുന്നികളുടെ പ്രസിദ്ധ മായ ചോദ്യത്തിലൂടെ വഹാബികൾ തോററമ്പി. നാണക്കേടായി,

പിന്നീട് ആ നാണക്കേടിൽ നിന്നുക രകയറാൻ എന്തെല്ലാം അടവുകൾ അ വർ പയററിനോക്കി. ഒരു ഉദാഹരണം പറയാം. എം സി. സി. അബ്ദുറഹ് മാൻ മൗലവി സ്മാരക ഗ്രന്ഥത്തിൽ കെ. കെ. ജമാലുദ്ദീൻ മൗലവി എന്ന വ ഹാബി എഴുതുന്നു. ".....ഉച്ചക്ക നിറു ത്തിവെച്ചശേഷം വീണ്ടും തുടങ്ങിയപ്പോ ൾ കറാമത്തിനെ സംബന്ധിച്ചാണ് ചോ ദ്യമുണ്ടായത്. അത്മുറിഞ്ഞു പോകയി ല്ലെന്നാണ് ഞങ്ങളുടെ വിശ്വാസം. തെ ളിവായി "ലാതൻഖതിഉബിൽ മൗത്തി" എന്നുള്ള ഇബാറത്ത് വായിച്ചു. തർജ മ ചെയ്തപ്പോൾ മുറിഞ്ഞ് പോകും എന്ന് പിശകായി പറഞ്ഞുപോയി. മു റിഞ്ഞ് പോകയില്ല എന്നു എം. സി. സി അബ്ദുറഹ്മാൻ മൗലവി തിരുത്തി" (പേ: 17)

മാന്യവായനക്കാരെ! എന്തെല്ലാം ഉരു ണ്ട കളിയാണ്നാംഇവിടെകാണുന്നത്.മ രണത്തോടെ കറാമത്ത് മുറിയില്ല എന്നാ യിരുന്ന വഹാബികളുടെയും വാദമെങ്കിൽ വാദപ്രതിവാദത്തിനു ആവശ്യമുണ്ടോ?. സുന്നികൾ ഏതെങ്കിലും സമയത്ത് കറാ മത്ത് മുറിയുമെന്നു വാദിച്ചിട്ടുണ്ടോ. രണ്ടു വിഭാഗവും ഒരേ വാദക്കാരാണെങ്കിൽ തെളിവുദ്ധരിക്കേണ്ടിവരുമോ?

ഏതായാലും ഒരു കാര്യം വ്യക്തം. ജനങ്ങൾക്ക 'തിരിയാത്ത' അറബിഭാഷയി ലെ 'ലാ' കട്ടിട്ടില്ലെങ്കിലും തിരിയുന്ന മാ തൃഭാഷയിൽ നിന്നു് ലായുടെ അർത്ഥം വീ ണുപോയിഎന്നെങ്കിലും സമ്മതിച്ചല്ലോ. അത്രയും നല്ലത്. (അറബിയിലെ 'ലാ' തന്നെ കട്ടുഎന്നതാണ് പരമാർത്ഥം. പ

ക്ഷേ കൊട്ടപ്പുറത്തെപ്പോലെ അവിടെ ടൈപ്പ് റിക്കാർഡുകളില്ലാതിരുന്നത് വഹാബികളുടെ ഭാഗ്യം.)

നെടിയിരുപ്പിൽ സുന്നികൾ പരാജയപ്പെട്ടുവെന്ന കള്ളനോട്ടീസുകാരെ നേരിടാൻതന്നെ 'പതി' ഉറച്ചു. സ്വന്തം കാറിൽ ലൗഡ് സ്പീക്കർ ഘടിപ്പിച്ച് മലബാർമുഴുവൻ അദ്ദേഹം ഓടിനടന്നു. വഹാബികളുടെ പ്രസംഗമോ ക്ലാസോ വല്ലസ്ഥലത്തുമുണ്ടെന്നു കേട്ടാൽ അവിടെ നേരിട്ട് ചെന്നു വെല്ലുവിളിക്കുകയും അവരുടെ ജൽപനങ്ങൾ ഖണ്ഡിക്കുകയുമാണ് ചെയ്തിരുന്നത്. മണ്ണാർക്കാട്ടും തിരൂരങ്ങാടിയും, കോഴിക്കോട്ടും, മഞ്ചേരിയും, നിലമ്പൂരും, മററും അദ്ദേഹം നടത്തിയ പ്രസംഗങ്ങൾ ചരിത്രസംഭവം തന്നെയാണ്. (വിശദീകരണത്തിനു സമസ്ത സ്മരണിക കാണുക.)

തിരൂരങ്ങാടി നൂറുൽഹുദാ മദ്രസാ വാർഷികത്തിൽ പല തവണ പങ്കെടുത്തിട്ടുണ്ട് അദ്ദേഹം. അല്ലാഹുവിനെയല്ലാതെ ഭയപ്പെടാനറിയാത്ത അദ്ദേഹം ഒരിക്കൽഖാൻബഹദൂർആററക്കോയതങ്ങളുടെ പ്രസംഗം ഖണ്ഡിക്കുകയുണ്ടായി. ആ കാലത്ത് അത് ചിന്തിക്കാൻ പോലും കഴിയാത്ത കാര്യമായിരുന്നു. പക്ഷെ ആ ധീരകേസരിയുടെ ആത്മാർത്ഥതയിൽആദരവുതോന്നിയ തങ്ങൾവർകൾ അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം വിരുന്ന് നൽകുകയും അദ്ദേഹത്തിനു പിന്തുണ നൽകുകയുമാണുണ്ടായത്!!

കോഴിക്കോട്ട്വെച്ച്പറപ്പൂർ അബ്ദുറഹ്മാൻ മൗലവി എന്ന വഹാബിയും പതി മുസ്ലിയാരും തമ്മിൽ ഒരു വാദപ്രതിവാദം നിശ്ചയിച്ചു. നിശ്ചിത സമയത്തിനു മുമ്പ് മൗലവി ഒളിച്ചോടി മാഹിയിലെ ഒരു ധനികൻെറ വീട്ടിലൊളിച്ചു. അയാളെ പിടികൂടാൻ പി. പി. മുഹമ്മദ് കോയ മുസ്ലിയാർ(ബേപ്പൂർ ഖാസി) കെ. അബ്ദുല്ലക്കോയ ഹാജി (കോഴിക്കോട്) എൻ. അഹ്മദാജി (കോരപ്പുഴ) എന്നിവരെ കഥാപുരുഷൻ മാഹിയിലേക്കയച്ചു. പക്ഷെ വീട്ടുകാരുടെ മദ്ധ്യസ്ഥപ്രകാരം അവർ തിരിച്ചു പോരുകയാണുണ്ടായത്. (അപ്പോൾ അല്ലാഹു അല്ലാത്തവരോട് പറപ്പൂരും അഭയം തേടേണ്ടിവന്നു!!) ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ! എല്ലാവിജയത്തിനും കാരണം ആത്മാർത്ഥമായ വിശ്വാസവുംധീരതയും തന്നെ. ''പതി'' യുടെ ശേഷം അത്ര കനപ്പെട്ട ഒരു ശബ്ദം സുന്നീകേരളം കേട്ടിട്ടില്ല എന്നതാണ് വസ്തുത.

1958 മാർച്ച് 30-ാം നു- കോഴിക്കോട്ട്വെച്ച് ആ ധീരകേസരിയും കഥാവശേ

''മൗലാനാ പതി അബ്ദുൽഖാദിർ മുസ്ല്യാർ, മൗലാനാ പാനായിക്കുളം പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ല്യാർ എന്നീ മഹാന്മാരുടെ മഹനീയസേവനം ഈ സ്ഥാപനത്തിൻെറ വളർച്ചയിൽ പ്രത്യേകം സ്മരിക്കത്തക്കതാണ്. കേരള മുസ്ലിംകൾക്ക് പൊതുവിലും ഈ സ്ഥാപനത്തിന്നു പ്രത്യേകിച്ചും ഇവരുടെ വിയോഗം ഒരു തീരാ നഷ്ടവുമാണ്.

അവരുടെ മഹച്ചരമത്തിൽഅനുശോചിക്കുവാനായി ഓരോ അനുശോചന യോഗങ്ങൾ കൂടി പ്രാർത്ഥന നടത്തുകയും ജനാസ നമസ്ക്കാരം നിർവ്വഹിക്കുകയും ചെയ്തു. (—സംഘം 15-ാം വാർഷിക റിപ്പോർട്ടിൽ നിന്നു)

# കൈപററ മമ്മുട്ടിമുസ്ലിയാർ [ന:മ]

തിരൂരങ്ങാടി ദീർഘകാലം മതപ്രസംഗം നടത്തിയ മഹാത്മാവാണ് കൈപററ മമ്മുട്ടി മുസ്ല്യാർ (ന: മ) പതിററാണ്ടുകൾക്ക് മുമ്പ്നടത്തിയ ആ 'ഉറുദികൾ' ഇന്നും അന്തരാളത്തിൽ അലയടിക്കുന്നു.

ഹി: 1304ൽ കൈപററ ജനിച്ചു. കരേക്കാട്ടുകാരൻകരിമ്പനക്കൽമൂസാമൂഹാജിയാണ് പിതാവ്.ഖുർആൻപഠിപ്പിക്കാൻ കൈപററവന്നമൂസാമുഹാജിഅവിടെനിന്നുവിവാഹം ചെയ്തു. പക്ഷെ,അധികകാലം അവിടെ താമസിച്ചില്ല. ബാല്യശ്ശേരിക്കടുത്ത പാലോളിയിൽ പോയി അവിടെ നിന്നും മറെറാരു വിവാഹം ചെയ്തു. ഭാര്യയുടെ വീട്ടിൽ താമസമാക്കി. വളരെ വർഷങ്ങൾക്ക് ശേഷമാണ് പിന്നീട് കൈപററ വന്നത്. തൻെറ മകൻ വലിയ പണ്ഡിതനായിട്ടുണ്ടെന്നും, പൊന്നാനിയിലേക്ക് വരളിന് പോയതാണെന്നും അറിഞ്ഞു. അത്യധികം സന്തോഷമായി.

ഉടൻ പൊന്നാനിയിലേക്ക് പോയി മകനെ കണ്ടു. ആ രംഗം അവർണ്ണനീയമാണ്. യഅ്ഖൂബ് നബിക്ക് ഈജിപ്തിൽലഭിച്ചസ്വീകരണംമൂസാമുഹാജിക്ക് പൊന്നാനിയിൽലഭിച്ചു.അന്നുമകന്നുലഭിച്ച50രൂപപിതാവിന്സമ്മാനിച്ചു അനന്തരംമൂസാമുഹാജിഹജ്ജിന്പോയി. തിരിച്ചുവന്നശേഷംഅവർതമ്മിൽ വളരെസ്നേഹ ബന്ധത്തിലായിരുന്നു. (മൂസാമുഹാജിയുടെഖബ്ർ പാലോളിയിലാണ്.)

മഖ്ദൂം കുഞ്ഞൻബാവ മുസ്ലിയാർ (മരണം: 1341 ഹി:) തുന്നൻ വീട്ടിൽ മുഹമ്മദ് മുസ്ലിയാർ (മ. 1343 ഹി:) പനായിക്കുളം അബ്ദുറഹ്മാൻ മുസ്ലിയാർ (മ. 1379 ഹി:) തൊഴുവാനൂർ പാറപ്പുറത്ത് മുഹ്യിദ്ദീൻ കുട്ടി ബാഖവി (മ. 1338 ഹി:) എന്നിവരാണ് പ്രധാന ഉസ്താദുമാർ. പിന്നെ വേലൂർ ബാഖിയാത്തിൽ ചേർന്ന് പഠിച്ചു.അബ്ദുൽ ജബ്ബാർ ഹസ്രത്ത്,അബ്ദുൽറഹീം ഹസ്രത്ത്, ശൈഖ് ആദം ഹസ്രത്ത് എന്നിവരിൽ നിന്നും വിവിധ കലകൾ കരഗതമാക്കി. 1920ൽ ബിരുദവുമായി രംഗത്ത്വന്നു. കീളാരി, പറപ്പൂര് വടക്കമ്മുറി, മററത്തൂർ, വണ്ടൂർ, പൊൻമുണ്ടം എന്നീ സ്ഥലങ്ങളിൽ ദർസ്നടത്തി. തിരൂരങ്ങാടിയടക്കം ധാരാളം സ്ഥലങ്ങളിൽ ഉജ്ജ്വലമായ മതപ്രസംഗം നടത്തിയ അദ്ദേഹം ദീർഘകാലം വണ്ടൂർ ഖാസിയായിരുന്നു... ഷനായി. ഇന്നാലി......പെട്ടെന്ന് അദ്ദേഹത്തിൻെറ ഭൗതികജഡം സ്വദേശത്ത് എത്തിച്ചു. അൗ് മർഹും കെ. കോയട്ടി മൗലവി (തിരൂരങ്ങാടി) യുടെ യുക്തവും ധീരവുമായ പ്രവർത്തനം കൊണ്ടായിരുന്നു. കഥാപുരുഷനു പ്രത്യേക പ്രാർത്ഥന നടത്താൻ അപേക്ഷിച്ചുകൊണ്ടു ഹിദായത്തുസ്സിബ്യാൻ സംഘം പുറപ്പെടുവിച്ച പ്രസ്താവന ലേഖകൻ വായിച്ചിട്ടുണ്ട്.

നമ്മെയും അവരെയും സ്വർഗ്ഗത്തിൽ ഒരുമിക്കാൻ നാഥൻ അനുഗ്രഹിക്കട്ടെ ആമീൻ.

യിരുന്നു. കൈപററ ബീരാൻകുട്ടി മുസ്ലിയാർ, ശൈഖുനാ സൈനുദ്ദീൻകുട്ടി മുസ്ലിയാർ ഒതുക്കുങ്ങൽ, തീക്കുന്നൻ കുഞ്ഞലവി മുസ്ലിയാർ.വീണാലുക്കൽ മർഹൂം കരിങ്കപ്പാറ മുഹമ്മദ്മുസ്ലിയാർ, നെല്ലിക്കുത്ത് എ. പി. മുഹമ്മദ് മുസ്ലിയാർ. കാറാളൂർ ഖാസിയായിരുന്ന കുഞ്ഞീൻകുട്ടി മുസ്ലിയാർ മർഹൂം, സ്വന്തം ജാമാതാവ് ഇരിങ്ങല്ലൂർചാലിൽ മുഹമ്മദ്കുട്ടി മുസ്ലിയാർ എന്നിവർ അദ്ദേഹത്തിന്റെ പ്രധാന ശിഷ്യൻമാരാണ്.

അമൂല്യമായ നിരവധി ഗ്രന്ഥങ്ങൾ അവിടുന്നു രചിച്ചിട്ടുണ്ട്. അതിൽ ഏററം വലുത് 3വാല്യങ്ങളുള്ള'മുഅ്ലിമുൽ ഉലിൽ അൽബാബ്'' എന്ന ഗ്രന്ഥമാണ്. ബഹുമാനപ്പെട്ട ശൈഖ് മഖ്ദൂം (റ)വിന്റെ വിശ്വ വിശ്രുതമായ 'മുർശിദുത്തുല്ലാബ്'' ന്റെ ഹാശിയയാണ് ഇത്. സ്വയാനത്തുൽ ഖുർആൻ അൻ ഔലിയാഇശ്ശയാത്തീൻ ദഖാഇഖുൽ ഫുഖ്ഹ്, ഹാശിയത്തു ഫത്ഹിൽ ഖയ്യൂം, ഖസീദത്തുൽ ബദ്രിയ്യ, കിതാബുൻ ഫിസ്സർഫ് എന്നിവയാണ് അതിൽ പ്രസിദ്ധീകൃതമായത്.

വണ്ടൂർ മുസ്ലിയാരങ്ങാടിമുതലായ സ്ഥലങ്ങളിൽ ദർസ്നടത്തിയിരുന്ന മുഹമ്മദുമുസ്ലിയാർ (ചരമം:1384ഹി:).ഉജ്ജ്വലപ്രസംഗകനും മുദർറ്റിസു മായിരുന്ന അബ്ദുല്ലമുസ്ലിയാർ എന്നിവർപുത്രൻമാരാണ്. മലബാർ ലഹളയെത്തുടർന്നുണ്ടായ 'ഫത്ത്റത്തിന്റെ സമാന' ശേഷം തിരൂരങ്ങാടി നടുവിലെപ്പള്ളിയിൽആദ്യം ദർസ്നടത്തിയത്അബ്ദുല്ലമുസ്ലിയാരായിരുന്നു. അദ്ദേഹം രോഗബാധിതനായിവീട്ടിൽ കഴിയുകയാണ്. നമുക്കും അവർക്കുംഅല്ലാഹു 'ശിഫാ' നൽകട്ടെ. ആമീൻ.

ഇരിങ്ങല്ലൂർ മുഹമ്മദുകുട്ടി മുസ്ലിയാരും, പൂക്കോട്ടൂർമരക്കാർമുസ്ലിയാരും മമ്മുട്ടി മുസ്ല്യാരുടെജാമാതാക്കളാണ്.

അല്ലാഹുവിനെ മാത്രം ഭയപ്പെട്ടിരുന്ന സ്മര്യപുരുഷൻ വലിയധർമ്മിഷ്ടനും സാധുസംരക്ഷകനുമായിരുന്നു. ആസൽസ്വഭാവം തൻെറസന്താനങ്ങളിലും കാണാം. ഹി:1369ൽ 65ാംവയസ്സിൽ പരലോകംപ്രാപിച്ചു. ഇന്നാലി......

അവരോടൊപ്പം നമുക്കും സ്വർഗ്ഗംലഭിക്കുമാറാകട്ടെ. ആമീൻ.

# മൗലാനാ അഹ്മദ്ബ്നു മുഹ്യിദ്ദീൻ, കോടഞ്ചേരി (ന:മ)

തന്റെ സാന്നിദ്ധ്യം കൊണ്ട് തിരൂരങ്ങാടിയെ ധന്യമാക്കിയ ഒരു മഹാ പണ്ഡിതനാണ് കോടഞ്ചേരിക്കാരൻ മമ്മുട്ടിമുസ്ല്യാർഎന്ന മോല്യാരുപ്പാപ്പ. ന:മ

പൊന്നാനിക്കടുത്ത് കോടഞ്ചേരി കാട്ടുത്തയ്യിൽ കരുമരക്കാട്ട് മുഹ്യിദ്ദീൻ എന്നവരുടെ പുത്രനായി ഹി: 1260 ൽ ജനിച്ചു. പിതാവ് ശൈശവത്തിൽ തന്നെ മരണപ്പെട്ടു. യതീമായ മകനെയുംകൂട്ടി മാതാവ് പ്രശസ്ത വലിയ്യായ വെളിയങ്കോട് ഉമർഖാസി(റ)യുടെ സന്നിധിയിൽപോയി ദുആ ചെയ്യിപ്പിച്ചു. മാരായംകന്നത്ത് വെച്ച് പ്രാഥമിക പഠനം നടത്തി.

അനന്തരം തിരൂരങ്ങാടി നടുവിലെ പള്ളിയിൽ കസാഇഹാജി (ന; മ) യുടെയും പൊന്നാനി അഹ്മദ്ബ്നു അലീ ഹസൻ (ന:മ) എന്ന വലിയ ബാവ മുസ്ല്യാരുടെയും ദർസിൽ പഠിച്ചു. പിന്നീട് കുഞ്ഞഹമ്മദ് കുട്ടിമുസ്ല്യാർ എന്ന മേനോക്കോത്ത് 'ഓറൂടെ' ശിഷ്യത്വം സ്വീകരിച്ച് നാദാപുരം ദർസിൽ പഠിച്ചു. ആ കാലത്ത് ഒരു ഫത്വാ പകർത്തിയെഴുതിയതിനു പ്രതിഫലമായി ലഭിച്ച 50 രൂപയുമായി മക്കയിലെത്തി അവിടെ മസ്ജിദുൽ ഹറാമിൽ വിദ്യാർത്ഥിയായി ചേർന്നു.

തുഹ്ഫത്തുൽ മുഹ്താജിന്നു ശർഹ് എഴുതിയ ശൈഖ് അബ്ദുൽഹമീദ് ശർവാനി (റ), ശൈഖ് സയ്യിദ് മുഹമ്മദ് ഹസ്ബുല്ലാഹി (റ) തുടങ്ങിയവരായിരുന്നു ഉസ്താദുമാർ. പിൽക്കാലത്ത് കഥാപുരുഷൻ അവിടെ മുദർരിസായി ദീർഘമായ പന്ത്രണ്ടു വർഷം. 'ഫത്ഹുൽ മുഈനി'ന്റെ ശാരിഹ് ശൈഖ് സയ്യിദ് ബക്രീ(റ) അവിടത്തെ പ്രധാന ശിഷ്യനായിരുന്നു.

അനന്തരം കേരളത്തിൽ തിരിച്ചുവന്നു. തിരൂരങ്ങാടി നടുവിലെ പള്ളിയിൽ ദർസ് ആരംഭിച്ചു. വിജ്ഞാനദാഹികൾ അങ്ങോട്ടൊഴുകി. കുററൂക്കാരൻ കമ്മുണ്ണിമുസ്ലിയാർ, കട്ടിലശ്ശേരി ആലിമുസ്ലിയാർ, ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി, ചാലിലകത്ത് അബ്ദുല്ല മുസ്ല്യാർ (കസായി ഹാജി മകൻ)താനൂർ അബ്ദുറഹ്മാൻ ശൈഖിന്റെ പുത്രൻ അബ്ദുൽഖാദിർ മുസ്ലിയാർ, സ്വന്തം മകൻ കുഞ്ഞിമുഹമ്മദ് മുസ്ല്യാർ (മുൻ കൊളപ്പുറം മുദർരിസ്) തുടങ്ങിയവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യന്മാരാണ്

മലപ്പുറം നടുത്തൊടിക കുഞ്ഞിക്കദിയുമ്മ എന്ന മഹതിയാണ് ഭാര്യ. നാലുപുത്രിമാരും കുഞ്ഞിമുഹമ്മദ്, അബ്ദുല്ലക്കുട്ടി എന്നീ രണ്ട് പുത്രൻമാരും അവർക്കുണ്ടായി.

ഹി: 1311 ലാണ് കുഞ്ഞിമുഹമ്മദ് എന്ന പുത്രന്റെ ജനനം. സ്വന്തം പിതാവിൽ നിന്നുതന്നെ അദ്ദേഹം മത വിദ്യ അഭ്യസിച്ചു. പിതാവിന്റെ വേർപാടിനു ശേഷം മഹാപണ്ഡിതനും സൂഫിവര്യനും സ്വാതന്ത്ര്യ സമരനായകനുമായ നെല്ലിക്കുത്ത് ആലിമുസ്ല്യാരുടെ പക്കൽ നിന്നു പഠനം പൂർത്തിയാക്കി. വലിയ ഫഖീഹും പണ്ഡിതനുമായി. കൊളപ്പുറം മുദർരിസായി. കൈപററ ബീരാൻ കുട്ടിമുസ്ല്യർ (അല്ലാഹു അവർക്കും നമുക്കും ദീർഘായുസ്സ നൽകട്ടെ - ആമീൻ.) കുഞ്ഞിമുഹമ്മദ് മുസ്ല്യാരുടെ പ്രധാന ശിഷ്യ

ദ്ദീൻ ജമീൽ പിശാവരീ, അഹ്ഹാമുല്ലാ ഹില്ലക്നവി, മുഹമ്മദ് ഹസൻ റാംപൂരി എന്നിവരാണ് മററു ഉസ്താദുമാർ. 1311 ശഅ്ബാൻ 18-ാം തിയ്യതി ലതീഫിയ്യ: യിൽ നിന്നു ബിരുദമെടുത്തു. അദിരാം പട്ടണത്തെ ശൈഖ് അഹ്മദിൽ അദ്റമി എന്ന അഹ്മദ്ആലിം സാഹിബിൽനിന്നു രിസാലത്തുൽ മാറദീനി പഠിച്ചു.

സ്വദേശത്ത് തിരിച്ചുവന്നു. ആദ്യം താമ്മൽ പള്ളിയിൽ ദർസു തുടങ്ങി. പിന്നീട് മയ്യഴി, വളപട്ടണം, പുളിക്കൽ, നല്ലളം, വാഴക്കാട് എന്നീ സ്ഥലങ്ങളിലും അവസാനം മണ്ണാർക്കാട്ടും ദർസ് നടത്തി. ഖുതുബി മുഹമ്മദ്മുസ്ല്യാർ, ചെറുശ്ശേരി അഹ്മദ്കട്ടിമുസ്ല്യാർ, കടവത്തൂർ പറമ്പത്ത് കുഞ്ഞഹമ്മദ് മുസ്ല്യാർ, ഇല്ലത്ത് മൊയ്തീൻ കുട്ടി മുസ്ലിയാർ, ഉപ്പുങ്ങൽ ബാപ്പുട്ടി മുസ്ലിയാർ, ആയഞ്ചേരി തറക്കണ്ടിഅബ്ദുറഹ്മാൻമുസ്ലിയാർ പട്ടിക്കാട് അമാനത്ത് ഹസൻകട്ടി മുസ്ലിയാർ, മുള്ള്യാകർശി കളക്കണ്ടത്തിൽ മമ്മുണ്ണിമുസ്ലിയാർ, കോഴിക്കോട്ട്പുതിയറയിൽ ഖബറടക്കപ്പെട്ട ദഞ്ചിപ്പാടി സുലൈമാൻ മുസ്ലിയാർ, മൗലാനാശാലിയാത്തി, എന്നിവരും കെ. എം. മൗലവിമുതൽ പേരും അവിടത്തെ ശിഷ്യന്മാരാണ്

മൗലാനയുടെ അമ്മാവനാണ്ആലസ്സൻമുസ്ലിയാർ. അദ്ദേഹംതന്റെ പിതാവ് കത്തായിഹാജിയുടെയും ഔക്കോയമുസ്ലിയാരുടെയു ദർസിലാണ് പഠിച്ചത്. ചേറൂര്, വേങ്ങര, കററിപ്പുറത്തിനു സമീപമുള്ള കൂടല്ലൂർ, തുടങ്ങിയ സ്ഥലങ്ങളിൽ ദർസ് നടത്തിയിട്ടുണ്ട്. നല്ലസുന്നി പണ്ഡിതനായിരുന്നു ബദ്രീങ്ങളെ കൊണ്ട് തവസ്സുൽ ചെയ്യുന്ന ഖസീദത്തുൽ "ബദ്രിയ്യ", ഇബ്നുഹജർ

ശേഷം 60-ൽ

# അബുസ്സആദാത്ത് മൌലാനാ അഹ്മദ്കോയശാലിയാത്തി [ന:മ]

ഇന്ത്യൻ പണ്ഡിതരിൽ ഒരു പ്രമുഖനാണ് മൗലാനാ അബുസ്സആദാത്ത് അഹ്മദ്കോയശ്ശാലിയാത്തി (ന:മ) അവർകൾ.

ഹി: 1302 ജ: ആഖിർ 22 വ്യാഴാഴ്ച രാവ് ചാലിയം പൂതാറമ്പത്ത് അവിട ന്നു ജന്മമെടുത്തു. പിതാവ് ഇമാമുദ്ദീൻ അലി എന്ന കഞ്ഞാലിക്കുട്ടി മുസ്ലിയാരും ഉപ്പാപ്പ കഞ്ഞിമൊയ്തീൻ മുസ്ലിയാരും നല്ല ആലിംകളും മുത്തഖികളും വലിയ്യുകളുമായിരുന്നു. ആദ്യം തന്റെ പിതാവിൽനിന്നാണ് പഠനം ആരംഭിച്ചത്. അനന്തരം ചാലിലകത്ത് കഞ്ഞഹമ്മദാജിയുടെ കീഴിൽ പെരിങ്ങാടിയും, നെല്ലിക്കുത്ത് ആലിമുസ്ല്യാരുടെ കീഴിൽ പൊടിയാട്ടും ഓതി താമസിച്ചു. വിവിധ 'ഫന്നു' കളിൽ അവഗാഹം നേടിയ ശേഷം മദിരാശിഖാളി ഖുളാത്ത് മുഫ്ത്തീ മഹ്മൂദ് സാഹിബിന്റെ പക്കൽ പഠിച്ചു. പിന്നീട് ലത്വീഫിയ്യഃ അറബിക്കോളേജി(വെല്ലൂർ)ൽ ചേർന്നു. 1329 ലാണ് ബിരുദമെടുത്തത്. എന്നാൽ 1926 മുതൽതന്നെ അവിടെയുള്ള ദാറുൽ ഇഫ്താഇൽ ഒരുമെമ്പറായി ശാലിയാത്തി തെരഞ്ഞെടുക്കപ്പെട്ടിരുന്നു!

കോളേജ് വിട്ടശേഷം തിരുനൽ വേലിക്കടുത്ത് പേട്ട 'രിയാളുൽജിനാൻ' മദ്രസയിൽ സദർ മുദർരിസായി വർഷങ്ങളോളം സേവനം ചെയ്തു. പിന്നീട് തന്റെ ഗുരുവര്യരുടെ ജീവിതകാലത്ത് തന്നെ ലത്വീഫിയ്യഃ (വേലൂർ) കോളേജിലേക്ക ഉസ്താദായി ക്ഷണിക്കപ്പെട്ടു. പിൽക്കാലത്ത് അവിടെ സദർ മുദർരിസായി. ശേഷം സ്വദേശത്തുവന്നു. കുറച്ചുകാലം കൊടിയത്തൂരും തിരൂരങ്ങാടി കിഴക്കേപള്ളിയിലും ദർസുനടത്തി. കൂടാതെ നാഗൂരിലും മദ്രാസിലും മുദർരിസായിട്ടുണ്ട്. മദ്രാസിലെ ഖാളി ഖുളാത്തിന്റെ അപേക്ഷ പ്രകാരം കുറച്ചുകാലം ബട്ക്കലും അദ്ധ്യാപകജോലി ചെയ്തിട്ടുണ്ട്. ശൈഖ് ഉസൈൻ അഹ്മദ്അൽഖാദിരീ (റ), സയ്യിദ് മുഹ്യിദ്ദീൻ അബ്ദുൽ ലത്തീഫ് അൽഖാദിരീ (റ) എന്നിവരാണ് ലത്വീഫിയ്യഃയിലെ ഉസ്താദുമാർ.

നാല് മദ്ഹബിലെയും വിധിവിലക്കുകൾ വ്യക്തമായി മനസ്സിലാക്കിയിരുന്നകഥാപുരുഷനെ ഹൈദ്രാബാദ് നൈസാംസുൽത്താൻ ഉസ്മാൻഅലിഖാൻ തന്റെകൊട്ടാരമുഫ്ത്തിയായിനിശ്ചയിച്ചിരുന്നു. ലക്ഷക്കണക്കിനു രൂപ വിലവരുന്ന, അപൂർവ്വവും അമൂല്യവുമായ ഗ്രന്ഥങ്ങളടങ്ങിയ ഒരു വലിയ ലൈബ്രറി (അസ്ഹരിയ്യഃ കുത്തുബ്ഖാന) കഥാപുരുഷൻ സ്ഥാപിച്ചിട്ടുണ്ട്. സ്വകാര്യമേഖലയിൽ ഇത്ര വലിയ ഒരു ഗ്രന്ഥാലയവും മുസ്ലിം കേരളത്തിലില്ല. അദ്ധ്യാപനത്തിനും അദ്ധ്യായനത്തിനും ആവശ്യമായ ധാരാളം ഉപകരണങ്ങളും ആ ഗ്രന്ഥാലയത്തിലുണ്ട്.

മുബ്തദിഉകളുടെ കഠിനശത്രുവായിരുന്നു അവിടന്ന്. വിദ്യാർത്ഥികൾ അവരുടെ പ്രസിദ്ധീകരണം തൊട്ടുനോക്കുന്നതുപോലും അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. പുതിയ ചിന്താഗതിക്കാരായാൽ സ്വന്തക്കാരെപ്പോലും " തള്ളിക്കളയുന്നതിൽഅവിടുന്നിനു ഒട്ടും മടിയുണ്ടായിരുന്നില്ല.

ബാക്കി 61ാം പേജിൽ

58 ാം പേജിലെ തുടർച്ച

തങ്ങളുടെ തുഹ്ഫത്തുൽ മുഹ്താജ് പരിഭാഷ അത്തൽ അത്തുൽ ബഹിയ്യഃ എന്നിവ അദ്ദേഹം രചിച്ചു. മകൻ മുഹമ്മദാജിയും കഥാപുരുഷനമാണ് പ്രധാന ശിഷ്യന്മാർ. 1322ൽ മരിച്ചു.

മറെറാരു അമ്മാമനാണ് അബ്ദുല്ല മുസ്ലിയാർ. ഇദ്ദേഹവും ഉറച്ച സുന്നി പണ്ഡിതനായിരുന്നു. സീറത്തുന്നബവിയ്യ തർജമഃ ഇർശാദുൽയാഫിഇ ഈഊ തർജമഃ , ശർഹുൽ ജസരിയ്യ തർജമഃ നിഹായത്തുൽ ഖൗൽ തർജമ തുടങ്ങിയ കൃതികാം രചിച്ചിട്ടുണ്ട്. കററൂരും ചേറൂരും വേങ്ങരയും ദർസ്സ നടത്തി. പിതാവും ജേഷ്ഠനും കോടഞ്ചേരിക്കാരൻ മമ്മുട്ടിമുസ്ലിയാരുമാണ് ഉസ്താദുമാർ. ഹി: 1350ൽ മരിച്ചു.

ആലസ്സൻ മുസ്ലിയാരുടെ പുത്രൻ മുഹമ്മദാജി കഥാ പുരുഷൻെറ ഒരു പ്രധാന ശിഷ്യനാണ്. പിതാവിനെപ്പോലെ അദ്ദേഹവും ബദ്രീങ്ങളെകൊണ്ട് തവസ്സുൽ ഉൾപ്പെട്ട ഒരു പദ്യം (ഖസീദത്തുൽ ബദ്ർ) രചിച്ചിട്ടുണ്ട്. അൽമുതഫർരിദ് തർജമയാണ് മറെറാരു കൃതി. ഹി: 1353 ലാണ് അദ്ദേഹം വഫാത്തായത്.

ഒട്ടനവധി അമൂല്യ കൃതികളുടെ കർത്താവുകൂടിയാണ് സൂര്യപുരുഷൻ. 1312 ൽ രചിച്ച തസ്ഹീലുൽ അദ്ഹാൻ എന്ന ഉർദു—അറബിമലയാള ഡിക്ഷണറി, അത്തഅ്യീദാത്തുൽ ബലീഗത്തുന്നൂറാനിയ്യ ഫീഖത്ഇദവാബിരിൽ ഫിർഖത്തിൽ ഖദിയാനിയ്യഃ അൽ ഹിസാബുഫിൽ മീഖാത്, ഹാശിയത്തു രിസാലത്തിൽ മാറദീനി, കിതാബുസ്സർഫ്, നഹ്വുൽ കബീർ, അക്ഷരമാല, അദ്ദഹ്വാ ഫിൽ ഖിബ്ല, തഅ്ലീമുൽ ഖുർആൻ, ദീനിയ്യാത്ത്, അമലിയ്യാത്ത്, അല്ലുഗത്തുൽ അറബിയ്യഃ എന്നിവ അവയിൽ സുപ്രധാനമാണ്.

ചില വഹാബി എഴുത്തുകാർ അദ്ദേഹത്തെ ഒരു വഹാബിയായി ചിത്രീകരിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അപലപനീയവും ദുരുപധിഷ്ടവുമാണത്. അദ്ദേഹം നൂറു ശതമാനവും സുന്നിയായിരുന്നു.

തയ്യിൽ മമ്മുട്ടിമുസ്ല്യാർ എന്ന സുന്നിക്കായിരുന്നു മകളെ നിക്കാഹ് ചെയ്ത്കൊടുത്തിരുന്നത്. പക്ഷെ, തൻെറ മരണശേഷം അയാറം പണി പററിച്ചു. കെ. എം. മൗലവിയായി. വഹാബിയുമായി. അതിന് കഥാ പുരുഷൻ ഉത്തരവാദിയല്ല.

മണ്ണാർക്കാട് മുദർരിസായിരുന്ന കാലത്ത് ഖാൻ ബഹദൂർ മൊയ്തുട്ടി സാഹിബിൻെറ വക വിപുലമായ മൗലിദ് നടത്താറുണ്ടായിരുന്നു. അതിൽ അറുക്കാനുള്ള കാലികളെ തക്ബീർ ചൊല്ലി ആനയിക്കുക പതിവായിരുന്നു. ആ പരിപാടികളിലെല്ലാം കഥാപുരുഷൻ ആദ്യവസാനം പങ്കെടുക്കയും അതിന് നേതൃത്വം നൽകുകയും ചെയ്തിരുന്നു. കന്നുകളെപ്പോലെ അതെല്ലാം ശിർക്കാക്കുകയല്ല ചെയ്തിരുന്നത്.

(ഹി: 1338ൽ ക്രി. 1919ൽ ) സഫർ 7നു- ശനിയാഴ്ച മണ്ണാർക്കാട്ട് ആ മഹാത്മാവ് ദിവംഗതനായി. ഇന്നാലി ...... കാളവണ്ടിയിൽ മയ്യിത്ത് തിരൂരങ്ങാടി കൊണ്ട്വന്നു ഖബ്റടക്കി. ഖത്തപ്പുര കെട്ടി. കെ. എം. മൗലവിമുതൽ പേർ നാല്പത് ദിവസം ഖത്തപ്പുരയിൽ ഇരുന്ന് ഓതി. സാധാരണ ഒരാഴ്ചമാത്രമേ ഖത്തപ്പുര ഉണ്ടാവാറുള്ളു എന്നോർക്കുക.

പടച്ചവൻ നമ്മെയും മഹാത്മാവിനെയും സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ- ആമീൻ.

# ചെറിയമുണ്ടം

# കുഞ്ഞിപ്പോക്കർ മുസ്ല്യാർ (ന: മ)

തിരൂരങ്ങാടിനടുവിലെപ്പള്ളിയിലെ പ്രധാന മുദർറ്റിസുകളിൽ ഒരാളാണ് കുഞ്ഞിപ്പോക്കർ മുസ്ല്യാർ (ന: മ)

ചെറിയമണ്ടം, കണ്ടിൽ അബ്ദുറഹ്മാൻ എന്നവരുടെ പുത്രനായി ഹി: 1306 ൽ അദ്ദേഹം ജാതനായി. പ്രഗൽഭ പ്രസംഗകൻ, ഗ്രന്ഥകാരൻ, സൂഫി, എന്നീ നിലയിലെല്ലാം പ്രശസ്തരായിരുന്നു അവർ. പൊന്നാനിമഖ്ദൂം കുഞ്ഞൻ ബാവമുസ്ലിയാർ, തുന്നൻ വീട്ടിൽ മുഹമ്മദ് മുസ്ലിയാർ, മൗലാന അഹ്മദ് കോയ ശ്ശാലിയാത്തി എന്നിവർ ഉസ്താദുമാരാണ്.

പുത്തൻ പ്രസ്ഥാനക്കാരുടെയും കള്ള ശൈഖന്മാരുടെയും പേടിസ്വപ്നവും, സുന്നത്ത്ജമാഅത്തിന്റെ സമുന്നതനേതാവുമായിരുന്ന കഥാപുരുഷൻ. 1934 നവമ്പർ 14-ാംനു-'സമസ്ത'റജിസ്റ്റർചെയ്യപ്പോൾ അദ്ദേഹവും മുശാവറ അംഗമായിരുന്നു.

ഹി: 1339 ൽ ബാഖിയാത്തിൽ നിന്നുംബിരുദമെടുത്തു. ദചാററൂർശൈഖിന്നെതിരെ പുറത്തിറക്കിയതാണ് 'ഹിദായത്തുൽ മുതലത്തിഖ്' എന്ന അമൂല്യഗ്രന്ഥം (ഇതിപ്പോൾ പുനപ്രസാധനംചെയ്യപ്പെട്ടിരിക്കുന്നു) സൂറ: അൽവാഖിഅഃ,സൂറത്തുൽമുൽക് സൂറത്തുൽ അസ്ർ, സൂറത്തുള്ളഹാ, സൂറത്തുഇബ്രാഹിംഎന്നിവക്കെല്ലാംവ്യാഖ്യാനമെഴുതിയിട്ടുണ്ട്. ഫളാഇലുൽ ഖുർആനാണ് മറെറാരുകൃതി. അത് പരേതനായ കെ. മൂസാൻകട്ടിമുസ്ലിയാർ (തിരൂരങ്ങാടി) അവർകളാണ് പ്രസിദ്ധീക

ബാക്കി 64ാം പേജിൽ

---

(58-ൽനിന്ന്)

ഇന്നു ചിലർ ചെയ്യുന്നപോലെ സുന്നിയാണെന്നു വാദിക്കുകയും വഹാബി മൗദൂദ്യാദികളുമായി വിവാഹബന്ധം നടക്കുകയും [illegible] ചെയ്യുന്ന തലതിരിഞ്ഞസിദ്ധാന്തംഅവക്കറിയാമായിരുന്നില്ല

എണ്ണമററ കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ഖീറത്തുൽഅദില്ല, തഹ്ഖീഖുൽ മഖാൽ, അൽകലാമുൽഹാവീ, ഇത്ഹാഫുദ്ദലീൽ, അസ്സൈറുൽ ഹസീസ്, തർവീഹുൽ ജിനാൻ, അൽഫതാവദ്ദീനിയ്യഃ, അൽബയാനൽ മൗസൂഖ്, കവാകിബുൽമജ്ദിൽ മലകൂത്തി, തഫ്തീഹുൽ മുഗ്ലക്ക്, ഇതാലത്തുൽഇഖാബ്, ഔകാറുൽ ഹാജാത്ത്, ഹാശിയഅലാ ശർഹിൽമഹല്ലി തുടങ്ങി പരശ്ശതം ഗ്രന്ഥങ്ങൾ. അവയുടെ പേരെഴുതാൻ തന്നെ പേജുകൾ വേണം. അതിൽ പലതും പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല എന്നത് വളരെ ഖേദകരമാണ്. അവിടത്തെ ഫത്‌വകൾ ശേഖരിച്ച അൽഫതാവൽ അസ്ഹരിയ്യഃ മാത്രം പ്രസിദ്ധീകരിച്ചാൽ മതി; പരശ്ശതം വിജ്ഞാന ദാഹികൾക്ക ശമനം കിട്ടാൻ. പക്ഷെ ഈ ദീനരോദനം കേൾക്കാൻ ആരുണ്ട്.

എഴുപത്തിരണ്ട് വർഷം കത്തിനിന്ന ആ സൂര്യൻ ഹി: 1374 മുഹറം 27-ാം നുഞായറാഴ്ച അസ്തമിച്ചു. ഇന്നാലി....

പടച്ചവൻ നമ്മുടെയും അവരുടെയും ഖബ്റിനെവിശാലമാക്കുകയുംനമ്മെസ്വർഗ്ഗത്തിൽ ഒരുമിപ്പിക്കുകയുംചെയ്യട്ടെ ആമീൻ.

# ശംസുൽഉലമാ മൌലാനാ

# ഖുതുബി മുഹമ്മദ് മുസ്ലിയാർ (ന. മ)

നിസ്തുലരായ പണ്ഡിത വര്യരും, സൂഫിയും, സാഹിദും, മുത്തഖിയുമായിരുന്ന ശംസുൽ ഉലമാ മൌലാനാ ഖുത്തുബി മുഹമ്മദ് മുസ്ല്യാർ (ന:മ), ഇപ്പോഴും മുസ്ലിം കേരളത്തിലുള്ള മിക്ക ഉ ല മാ ക്ക ളു ം മഹാനവർകളുടെ ശി ഷ്യ പരമ്പരയിൽ പെട്ടവരാണെന്നതിൽ അത്ഭുതം വേണ്ട! ഹി: 129൭ൽ കൊട്ടവായൂർ ചെറുചാലിൽ അഹ്മദ് എന്നവരുടെ പുത്രനായി ചെപ്പ്യാലത്ത് പള്ളിക്കസമീപം ആ വിജ്ഞാന ജ്യോതിസ്സ് ഉദയം ചെയ്തു. ശൈശവ ദശയിൽ തന്നെ പിതാവ് പരലോകം പ്രാപിച്ചു. പിതൃവ്യൻ കുഞ്ഞിമൊയ്തീൻ മുസ്ല്യാരുടെ മേൽനോട്ടത്തിലാണ് പിന്നീട് വളർന്നത്.

സ്വദേശത്തും, വാണിയന്നൂർ, തലക്കടത്തൂർ, തിരൂരങ്ങാടി വലിയപള്ളി, പെരിങ്ങാടി ദർസുകളിൽ പഠിച്ചിട്ടുണ്ട്. കരിമ്പനക്കൽ പോക്കർ മുസ്ലിയാർ (സദഖത്തുല്ല മുസ്ല്യാരുടെ പിതാവ്), ചാലിലകത്ത് കുഞ്ഞഹമ്മദാജി (തിരൂരങ്ങാടി) എന്നിവരാണ് പ്രധാന ഉസ്താദുമാർ.

പാനൂർ, വന്മേനാട്, മാളുൽപീടിക, വാണിയന്നൂർ, പാറക്കടവ്, നാദാപുരം എന്നീ സ്ഥലങ്ങളിൽ ദർസു നടത്തിയിട്ടുണ്ട്. വാഴക്കാട് ദാറുൽ ഉലൂമിൽ ഉസ്താദായും, സദർമുദർരിസായും സേവനം ചെയ്തു

പാണമങ്കലൂർ മഞ്ചിപ്പാടി സുലൈമാൻ മുസ്ല്യാർ, അണ്ടത്തോട് ഉപ്പുങ്ങൽ കുഞ്ഞഹമ്മദ് എന്ന ബാപ്പുട്ടിമുസ്ല്യാർ എന്നിവർ സഹപാഠികളാണ്. അണ്ടിക്കാടൻ കഴിയിൽ കുഞ്ഞറമുട്ടിമുസ്ല്യാർ, കൈപ്പററമ്പ് ബീരാൻകുട്ടി മുസ്ല്യാർ, സദഖത്തുല്ല മുസ്ല്യാർ, കണ്ണിയത്ത് അഹമ്മദ് മുസ്ല്യാർ, നാദാപുരം കലന്തൻ മുസ്ല്യാർ, കടവത്തൂർ പോക്കർമുസ്ല്യാർ, മാണിയൂർ കുട്ട്യാലി മുസ്ല്യാർ (കണ്ണൂർ), വാവൂര് മലയൻ ബീരാൻകുട്ടി മുസ്ല്യാർ, [illegible] കായംകുളം ഹസൻ കുഞ്ഞു മുസ്ല്യാർ എന്നിവർ പ്രധാന ശിഷ്യന്മാരാണ്. നിസ്തുലമായ ശിഷ്യസമ്പത്ത് തന്നെയാണിത്.

പെരിങ്ങാടി ദർസിൽ പഠിക്കുന്ന കാലത്ത് തന്നെ ചൊക്ലിയിൽ നിന്നു വിവാഹം ചെയ്തു. അബ്ദുല്ല മുസ്ല്യാർ, കുഞ്ഞഹമ്മദ് മുസ്ല്യാർ, ബൈത്താൻ അബ്ദുറഹ്മാൻ മുസ്ല്യാരുടെ ഭാര്യ, തിക്കോടി അബ്ദുൽഅസീസ് മുസ്ല്യാരുടെ ഭാര്യ, കാസർക്കോട് നെല്ലിക്കുന്ന് സഊദ് മുസ്ല്യാരുടെഭാര്യ, പാനൂർകുഞ്ഞിമൂസ മുസ്ല്യാരുടെ ഭാര്യ എന്നിവർ ആ വിവാഹബന്ധത്തിൽ ജനിച്ചവരാണ്. പരപ്പനങ്ങാടിയിൽ നിന്ന് വിവാഹം ചെയ്തതിൽ സി. എച്ച്. അബ്ദുറഹ്മാൻമുസ്ല്യാർ ജനിച്ചു. അദ്ദേഹം സമസ്ത മുശാവറ അംഗമാണിപ്പോൾ.

ഹിജ്റ: 1385, ശവ്വാൽ ൬— ാംനു- (1966 ജനുവരി ൨8 ാംനു- ) കേരളാ ബന്ദായിരുന്നു. ആ വിജ്ഞാന ജ്യോതിസ്സ് അസ്തമിച്ചതും അന്നുതന്നെയായിരുന്നു. ൭൬ വർഷമാണ് കഥാപുരുഷൻ നമ്മുടെ കൂടെ ജീവിച്ചത് (ന മ).

മഹാനവർകൾക്ക് ഒരു അസ്മാഉൽ ഹു

### സേവകൻ ജനനായകൻ

ഉസ്താദുമാർക്ക് ഖിദ്മത്ത് ചെയ്ത പലരുംപിൽക്കാലത്ത് ഉന്നതരായിട്ടുണ്ട്. ശംസുൽ ഉലമാ മൗലാനാ ഖുതുബി മുഹമ്മദ് മുസ്ല്യാർ (ന. മ) തിരൂരങ്ങാടി ജുമുഅത്ത് പള്ളിയിൽ പഠിക്കുന്ന കാലത്ത് ഉസ്താദിന്ന് ഭക്ഷണം കൊണ്ടുവന്നിരുന്ന കുട്ടിയായിരുന്നു. മൗലാന തന്നെ പലപ്പോഴും ഇത് അനുസ്മരിക്കാറുണ്ടായിരുന്നു.

സ്നാ റാത്തീബ് ഉണ്ട്. അത് ഏററം ഫലപ്രദമായി അനുഭവപ്പെടുന്നതാണ്.

സമസ്ത മുശാവറയുടെ തീരുമാനത്തിന്ന അദ്ദേഹം അത്യധികം സ്ഥാനം നല്കിയിരുന്നു. 1965 ആഗസ്റ്റ് 28 ാംനു- അദ്ദേഹം ഇങ്ങനെ എഴുതി:

''1965 ആഗസ്റ്റ് 29ന് ചേരുന്നസമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെമുശാവിറയിലേക്ക്

ഇപ്പോഠം നടക്കുന്ന മുഹമ്മദ് ഇൽയാസിയാൽ സ്ഥാപിതമായ തബ്ലീഗ് ജമാഅത്തിനെ പററി അവരുടെ കിതാബുകഠം വേണ്ടും വിധം പരിശോധിച്ച് ഒരു തീരുമാനം നാളത്തെ യോഗത്തിൽ തന്നെ ചെയ്യണം. അത് ഒട്ടും താമസിപ്പിക്കേണ്ടതല്ല.

എന്ന ചെറുചാലിൽ മുഹമ്മദ്ബ്ന അഹമത് കുത്തുബി (ഒപ്പ്)
28-8-65

നബി (സ) തങ്ങളുടെ കുടുംബത്തെ അവിടുന്നു വളരെയേറെ ആദരിച്ചിരുന്നു. സയ്യിദ് കുടുംബത്തിലെ കുട്ടികളെപ്പോലും തന്റെ മുന്നിൽ നടത്തുക പതിവായിരുന്നു. നമ്മെയും മഹാനവർകളെയും അല്ലാഹു സ്വർഗത്തിൽ ഒരുമിച്ചു കൂട്ടട്ടെ! ആമീൻ.

# പാങ്ങിൽ അഹ്മദ്കുട്ടി മുസ്‌ലിയാർ [ന:മ]

സുന്നത്ത് ജമാഅത്തിന്റെ സിംഹനാദം മുഴക്കി തിരൂരങ്ങാടി വഹാബികളെ കിടുകിടാ വിറപ്പിച്ച മഹാത്മാവാണ് പാങ്ങിൽ അഹ്മദ്കുട്ടിമുസ്‌ലിയാർ (ന:മ)

നൂററാണ്ടുകൾക്കുമുമ്പ് ഇസ്ലാം മതപ്രചരണാർത്ഥം മലബാറിൽ വന്ന സ്വഹാബിവര്യരിൽ ഒരാൾ തിരൂരങ്ങാടി വലിയാക്കതൊടിയിൽ താമസമാക്കി. അദ്ദേഹത്തിന്റെ സന്താന പരമ്പരയിൽ ജനിച്ച മമ്മുമുല്ല അവർകളുടെ പുത്രനാണ് ഖാജാ മുഹമ്മദ്ഖാരി എന്ന കമ്മുമുല്ല അവർകൾ. ഖുത്തുബുസ്സമാൻ മമ്പുറം സയ്യിദ് അലവി തങ്ങളുടെ ഭാര്യ സയ്യിദഃ ഫാതിമഃ ജിഫ്‌രിയ്യഃ പ്രസ്തുത കമ്മുമുല്ലയുടെ മകളുടെ മകളാണ്.

പ്രസ്തുത കമ്മുമുല്ലയുടെ മകൻ തറീൻ മകൻ നൂറുദ്ദീൻ മകൻ അബ്ദുറഹ്മാൻ മകൻ നൂറുദ്ദീൻ എന്നവരുടെ പുത്രനാണ് നമ്മുടെ കഥാപുരുഷൻ. ഹി: 1305 ശവ്വാൽ 11-ാംനു പാങ്ങ്പുത്തൻപീടികക്കൽ അദ്ദേഹം ജനിച്ചു. ഏഴുവയസ്സിനു മുമ്പ്തന്നെ ഖുർആൻ ഓതിപഠിച്ചു. പതിനാല് വയസ്സുവരെ സ്വദേശത്ത് ദർസിൽ പഠിച്ചു.

പിന്നീട് കരിഞ്ചാപ്പാടിക്കാരൻ കട്ടിലശ്ശേരി അലിമുസ്‌ലിയാർ (ശൈഖ് അലിയ്യുത്തൂരി) മണ്ണാർക്കാട് കരിമ്പനക്കൽ അഹ്മദ് മുസ്ല്യാർ, പള്ളിപ്പുറം കാപ്പാട് മുഹമ്മദ് മുസ്ല്യാർ എന്നിവരുടെ ദർസിൽ പഠനം നടത്തി.

അനന്തരം വേലൂർ ലതീഫിയ്യഃയിൽ ചേർന്നു. ഫാർസീഖാൻ എന്നു വിളിക്കപ്പെടുന്ന ശൈഖ്മുഹമ്മദ് ഹുസൈൻ ഹസ്രത്ത്, ശൈഖ് അബ്ദുൽറഹീം ഹസ്രത്ത് എന്നിവരുടെ ശിഷ്യത്വം സ്വീകരിച്ചു. ബാഖിയാത്തുസ്സാലിഹാത്തിൽ ചേർന്ന് അതിന്റെ സ്ഥാപകൻ ശാഹ് അബ്ദുൽ വഹാബ്ഹസ്രത്ത്, ശൈഖ് അബ്ദുൽ ഖാദിർ ബാദ്ശാഹ് ഹസ്രത്ത്, ശൈഖ്, അബ്ദുൽ ജബ്ബാർ ഹസ്രത്ത് (ന:മ) എന്നിവരിൽനിന്ന് വിജ്ഞാനമധു നുകർന്നു 1912 ൽ "മൗലവി ഫാസിൽ" ബിരുദം നേടി.

പാങ്ങ്, മണ്ണാർക്കാട്, പടന്ന, താനൂർ എന്നീ സ്ഥലങ്ങളിൽ ദീർഘകാലം ദർസ്നടത്തി. ഉന്നതരായ നിരവധി ഉലമാക്കളെ വളർത്തിയെടുത്തു. താഴേക്കോട് മുദർരിസായിരുന്ന പാലവ

---

റിച്ചിരിക്കുന്നത്, "അറബി മുൻശികളുടെ പിശാശി(ച്) കോലങ്ങളെ തൊട്ട് പടച്ചവൻ സലാമത്താക്കി സന്മാർഗവഴിയിൽനിറുത്തി മരിപ്പിക്കട്ടെ, ആമീൻ."
എന്നാണ് പ്രസ്തുത കൃതിയുടെ അവസാനവാക്യം.

ഹജ്ജ്ചെയ്തിട്ടുണ്ട്. നടുവിലെ പ്പ

ള്ളി, ചാലിയം, പറപ്പൂർ, പെറിയമണ്ടം എന്നിവിടങ്ങളിൽ ദർസുനടത്തി. 65 വയസ് ജീവിച്ചു. ഹി: 1371ൽ വഫാത്തായി. ഇന്നാലി........

നമ്മുടെയും അവരുടെയും പരലോകജീവിതം സന്തോഷകരമാവട്ടെ- ആമീൻ.

ണ്ണ് കുഞ്ഞാലവിമുസ്ല്യാർ (അലനെല്ലൂർ) 'ജവാഹിറുൽ അശ്ആറി'ന്റെ കർത്താവ് പള്ളിപ്പുറം അബ്ദുൽഖാദിർ മുസ്ലിയാർ, പല്ലൂർ കുഞ്ഞഹമ്മദ് മുസ്ലിയാർ, തൂതക്കൽ മുഹമ്മദ് എന്ന കുഞ്ഞാപ്പുമുസ്ലിയാർ, ഇരുമ്പാലശ്ശേരി കുഞ്ഞഹമ്മദുമുസ്ലിയാർ, നെല്ലിക്കത്ത്മുഹമ്മദ്മുസ്ലിയാർ,ഓമച്ചപ്പുഴഅബൂബക്കർകുട്ടിമുസ്ലിയാർ,കരിങ്കപ്പാറമുഹമ്മദ്മുസ്ലിയാർ(റ)എന്നിവരടക്കംധാരാളം ശിഷ്യസമ്പത്തുണ്ട് അദ്ദേഹത്തിന്.

ഒരിക്കൽ കരുനാഗപ്പള്ളി യൂസുഫ് ഇസ്സുദ്ദീൻ എന്നൊരു വിദ്വാൻ മലബാറിൽവന്ന് സുന്നത്ത് ജമാഅത്തിനെതിരെ ചില ജൽപനങ്ങൾ പുറപ്പെടുവിക്കുകയുണ്ടായി. ഖണ്ഡനപ്രസംഗ രംഗത്ത് അപരിചിതരായ അന്നത്തെ ഉലമാക്കൾ എന്തുചെയ്യണമെന്ന ചിന്തയിലായി. തദവസരത്തിൽ മർഹൂം വരക്കൽ മുല്ലക്കോയതങ്ങൾ ആശീർവദിച്ച് കഥാപുരുഷനെ രംഗത്തിറക്കി. തങ്ങളവർകളുടെ കറാമത്ത്കാരണം കഥാപുരുഷൻ പെട്ടെന്ന് ഉജ്ജ്വല പ്രസംഗകനായി. വഹാബികളുടെ പേടിസ്വപ്നമായി അവരെ ഓടിച്ച്പിടിച്ചു; നട്ടെല്ലൊടിച്ചു. പ്രശസ്തിയുടെ എവറസ്റ്റ് കീഴടക്കി.

വഹാബികൾ അടവുമാററി; അവർ പ്രസിദ്ധീകരണ രംഗത്തിറങ്ങി. സുന്നികളെ പരിഹസിച്ച് ലഘുലേഖയിറക്കി. ''മുസ്ല്യാന്മാരുടെ പള്ളക്കടി'' എന്നായിരുന്നു ശീർഷകം. കഥാപുരുഷൻ വിട്ടില്ല. അതെ നാണയത്തിൽ തന്നെ അദ്ദേഹം തിരിച്ചടിച്ചു. രണ്ടക്ഷര മൗലവിമാരുടെ മണ്ടക്കടി'' എന്ന പേരിൽ അതിന് മറുപടി പ്രസിദ്ധീകരിച്ചു.

പ്രസംഗത്തിലൂടെയും പ്രസിദ്ധീകരണത്തിലൂടെയുംസുന്നികളെനേരിടാനാവില്ലഎന്ന ബോദ്ധ്യമായ വഹാബികൾ സുന്നികളുടെ ജീവനായ സ്മര്യപുരുഷനെ കള്ളക്കേസിൽ കുടുക്കി അവരെ നിശ്ചലമാക്കാൻ ഒരു വിഫലശ്രമം നടത്തി. കെ. എം. സീതി വക്കീലിന്റെ തലയായിരുന്നു അതിന്റെ പിന്നിൽ. കോഴിക്കോട് ഡെപ്യൂട്ടി കലക്ടറുടെ നേതൃത്വത്തിൽ പോലീസ് ഉദ്യോഗസ്ഥന്മാർ തിരൂരങ്ങാടിയിൽവെച്ച് സ്മര്യപുരുഷനെ പിടികൂടി. കാരണമറിയാൻ ബഹുജനം തിങ്ങിനിറഞ്ഞു. ഇദ്ദേഹത്തിന്റെ പ്രസംഗം വർഗ്ഗീയലഹളക്ക് കാരണമാവുമെന്നും അതിനാൽ ഉടൻ ജില്ലമാററി അയക്കണമെന്നും കാണിച്ച് നിരവധിപേർ ഒപ്പിട്ട ഹരജി കിട്ടിയിട്ടുണ്ടെന്നാണ് ഉദ്യോഗസ്ഥർ പറഞ്ഞത്. ബഹുജനത്തിന്റെ വികാരം മാനിച്ച് ഒപ്പിട്ടവരെ വിളിച്ച് അന്വേഷണം നടത്തി. അപ്പോഴാണ് വഹാബികളുടെ വഞ്ചന വെളിച്ചത്തായത്. മമ്പുറം കടവിൽ പാലം പണിയാനുള്ള അപേക്ഷ എന്ന പേരിലായിരുന്നത്ര വഹാബികൾ ഒപ്പുവാങ്ങിയിരുന്നത്. സത്യം വ്യക്തമായതോടെ സ്മര്യപുരുഷനെ വിട്ടയച്ചു. ഉദ്യോഗസ്ഥന്മാർ മാപ്പു ചോദിച്ചു; മാത്രമല്ല മുസ്ലിയാർക്ക് എല്ലാ പിന്തുണയും ഞങ്ങൾ നൽകുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. വഹാബികൾ ഇളിഭ്യരായി മാളത്തിലേക്ക്വലിഞ്ഞു.

സമസ്ത' യുടെ സംസ്ഥാപനത്തിൽ അവിടുന്നു വഹിച്ചപങ്ക് അവർണ്ണനീയമാണ്. ആദ്യം ഉപാദ്ധ്യക്ഷനായും പിന്നീട് അദ്ധ്യക്ഷനായും ആ ധിഷണശാലി ദീർഘകാലം സമസ്തയെ നയിച്ചിട്ടുണ്ട് (വിശദീകരണത്തിനു 'സമസ്ത 60-ാം വാർഷിക സ്മരണിക നോക്കുക) വെല്ലൂർ ബാഖിയാത്തു സ്സാലിഹാത്തിന്റെ രൂപത്തിൽ താനൂർ ഇസ്ലാഹുൽ ഉലൂംമദ്രസ സ്ഥാപിച്ചത് കഥാപുരുഷനായിരുന്നു. പ്രഥമ പ്രിൻസിപ്പലും മാനേജറും അദ്ദേഹം തന്നെ.

"മലബാറിലെ സുപ്രസിദ്ധ പണ്ഡിതനായ മൗലവി പാങ്ങിൽ എ. പി. അഹ്മദ്കുട്ടി മർഹൂം അവർകളുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുവാൻ വേണ്ടിയാണ് 1-12-46-ാംനു ഒരു പ്രത്യേക യോഗം കൂടീട്ടുള്ളത്" (- സംഘം 2-ാം വാർഷിക റിപ്പോർട്ട്)

പ്രശസ്തകവിയും പണ്ഡിതവര്യനുമായിരുന്ന അദ്ദേഹം നിരവധിഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട് (1) ഈജിപ്തിൽ പ്രസിദ്ധീകരിച്ച അന്നഫ്ഹത്തുൽഖവീ. (2) അൽബയാനശ്ശാഫീ ഇൽമയിൽ അറളിവൽ ഖവാഫീ(3)തൽഖീഹുൽമന്തിഖ് ഫീശർഹിതസ്രീഹിൽ മന്തിഖ് (4) നള്മു അലാകാത്തിൽ മജാസിൽമുർസൽ (5) ഇബ്റാസുൽ മുഹ്മൽ ബിശർഹി അലാഖാത്തിൽമുർസൽ (6) തുഹഫത്തുൽഅഹ്ബാബ്താലീ പറമ്പ് (7) ഇസാലത്തുൽ ഖുറാഫാത്ത് (8)ഇസാഹത്തുൽ ഹംസഃ അനിൽ അസ്ഇലത്തിൽ ഖംസഃ (9) അൽമൻഹലുൽ റവിയ്യ് ഫീ മനാഖിബിസ്സയ്യിദ് അഹ്മദൽബദവിയ്യ്(10) മവാഹിബുൽ ജലീൽ ഫീമനാഖി ബിസ്സയ്യിദ്മുഹമ്മദ് ജമലുല്ലൈല് (11) അന്നഫഹാത്തുൽ ജലീലഃ ഫീ മനാഖിബിൽഗൗസ് സയ്യിദ്ല വിമൗലദ്ദവീലഃ(ഈകൃതിയിൽമമ്പുറംസയ്യിദലവിതങ്ങളുടെ നൂറ്കറാമത്തുകൾവിവരിച്ചിട്ടുണ്ട്.) (12) താജ്ജുൽ വസാഇൽ (13)അൽഫൈളൽമുൻജിഫീ മനാഖിബിസയ്യിദ്ഹുസൈൻകൊടിഞ്ഞി(14)അത്തുഹ്ഫത്തുർറബീഇയ്യഃ ഫീമദ്ഹി ഖൈരിബരിയ്യഃ (15) അൽഖസീദത്തുൽകുത്ബിയ്യഃ (16) അൽഫൈളൽ മദീദ്ഫിത്തവസ്സലി ബിആലിഐദീദ് (17) ഖസീദത്തുത്തഹാനീഫി സിയാറത്തിശൈഖിബൽയാനീ (18) തൻബീഹുൽ ഗഫൂൽഫീ അന്നദാവൂദ(അ) നബിയ്യുൻവറസൂൽ (19) തൻബീഹുൽ അനാംഫീ തൻസീലിദവിൽ അർഹാം (20) അൽഹൗലുസ്സദീദ്ഫി അഹ്കാമിത്ത ഖ്ലീദ് (21) അൽഖൗലുൽ മുത്തസഖ് ഫീബയാനിൽ അഖ്വാലിവൽ ഔജുഹിവത്തുറുഖ് (22)ഹാശിയത്തുൻഅലാമുഖദ്ദിമത്തി തുഹ്ഫത്തിൽമുഹ്താജ് ലിബ്നിഹജർ (23) ശർഹുഖസീദത്തിജമർ മക്നൂനി.

ഇനിയും ധാരാളം കൃതികളുണ്ട്. അമ്പത്തി ഒമ്പത് വർഷമാണ് ആദീപം തെളിഞ്ഞുകത്തിയത്.അതിൽനിന്നുകൊളുത്തിയ ദീപന്തങ്ങൾ എക്കാലവും വഹാബികളെ അമ്പരപ്പിച്ചിട്ടുണ്ട്. ഹി: വർഷം 1365 ദുൽഹിജ്ജഃ 25ാം തിയ്യതി അവിടുന്ന കഥാവശേഷനായി ഇന്നാലി,... നമ്മെയും അവരെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ-ആമീൻ.

# മൗലാനാ അഹ്മദ്ബ്നു മുഹ്യിദ്ദീൻ, കോടഞ്ചേരി (ന:മ)

തന്റെ സാന്നിദ്ധ്യം കൊണ്ട് തിരൂരങ്ങാടിയെ ധന്യമാക്കിയ ഒരു മഹാ പണ്ഡിതനാണ് കോടഞ്ചേരിക്കാരൻ മമ്മുട്ടിമുസ്ല്യാർഎന്ന മോല്യാരുപ്പാപ്പ. ന:മ

പൊന്നാനിക്കടുത്ത് കോടഞ്ചേരി കാട്ടത്തയ്യിൽ കരുമരക്കാട്ട് മുഹ്യിദ്ദീൻ എന്നവരുടെ പുത്രനായി ഹി: 1260 ൽ ജനിച്ചു. പിതാവ് ശൈശവത്തിൽ തന്നെ മരണപ്പെട്ടു. യതീമായ മകനെയുംകൂട്ടി മാതാവ് പ്രശസ്ത വലിയ്യായ വെളിയങ്കോട് ഉമർഖാസി(റ)യുടെ സന്നിധിയിൽപോയി ദുആ ചെയ്യിപ്പിച്ചു. മാരായംകുന്നത്ത് വെച്ച് പ്രാഥമിക പഠനം നടത്തി.

അനന്തരം തിരൂരങ്ങാടി നടുവിലെ പ്പള്ളിയിൽ കസാഇഹാജി (ന; മ) യുടെയും പൊന്നാനി അഹ്മദ്ബ്നു അലീ ഹസൻ (ന:മ) എന്ന വലിയ ബാവമുസ്ല്യാരുടെയും ദർസിൽ പഠിച്ചു. പിന്നീട് കുഞ്ഞഹമ്മദ് കുട്ടിമുസ്ല്യാർ എന്ന മേനോക്കോത്ത് 'ഓറ്റടെ' ശിഷ്യത്വം സ്വീകരിച്ച് നാദാപുരം ദർസിൽ പഠിച്ചു. ആ കാലത്ത് ഒരു ഫത്വാ പകർത്തിയെഴുതിയതിനു പ്രതിഫലമായി ലഭിച്ച 50 രൂപയുമായി മക്കയിലെത്തി അവിടെ മസ്ജിദുൽ ഹറാമിൽ വിദ്യാർത്ഥിയായി ചേർന്നു.

തുഹ്ഫത്തുൽ മുഹ്താജിന്നു ശർഹ് എഴുതിയ ശൈഖ് അബ്ദുൽഹമീദ് ശർവാനി (റ), ശൈഖ് സയ്യിദ് മുഹമ്മദ് ഹസ്ബുല്ലാഹി (റ) തുടങ്ങിയവരായിരുന്നു ഉസ്താദുമാർ. പിൽക്കാലത്ത് കഥാപുരുഷൻ അവിടെ മുദർരിസായി ദീർഘമായ പന്ത്രണ്ടു വർഷം. 'ഫത്ഹുൽ മുഈനി'ന്റെ ശാരി, ശൈഖ് സയ്യിദ് ബക്രി(റ) അവിടത്തെ പ്രധാന ശിഷ്യനായിരുന്നു.

അനന്തരം കേരളത്തിൽ തിരിച്ചുവന്നു. തിരൂരങ്ങാടി നടുവിലെ പള്ളിയിൽ ദർസ് ആരംഭിച്ചു. വിജ്ഞാനദാഹികൾ അങ്ങോട്ടൊഴുകി. കുററൂക്കാരൻ കമ്മുണ്ണിമുസ്ലിയാർ, കട്ടിലശ്ശേരി ആലിമുസ്ലിയാർ, ചാലിലകത്ത് കുഞ്ഞഹമ്മദ്ഹാജി, ചാലിലകത്ത് അബ്ദുല്ല മുസ്ല്യാർ (കസായി ഹാജി മകൻ)താനൂർ അബ്ദുറഹ്മാൻ ശൈഖിന്റെ പുത്രൻ അബ്ദുൽഖാദിർ മുസ്ലിയാർ, സ്വന്തം മകൻ കുഞ്ഞിമുഹമ്മദ് മുസ്ല്യാർ (മുൻ കൊളപ്പുറം മുദർരിസ്) തുടങ്ങിയവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യന്മാരാണ്

മലപ്പുറം നടുത്തൊടിക കുഞ്ഞിക്കദിയുമ്മ എന്ന മഹതിയാണ് ഭാര്യ. നാലുപുത്രിമാരും കുഞ്ഞിമുഹമ്മദ്, അബ്ദുല്ലക്കുട്ടി എന്നീ രണ്ട് പുത്രൻമാരും അവർക്കുണ്ടായി.

ഹി: 1311 ലാണ് കുഞ്ഞിമുഹമ്മദ് എന്ന പുത്രന്റെ ജനനം. സ്വന്തം പിതാവിൽ നിന്നുതന്നെ അദ്ദേഹം മത വിദ്യ അഭ്യസിച്ചു. പിതാവിന്റെ വേർപാടിനു ശേഷം മഹാപണ്ഡിതനും സൂഫിവര്യനും സ്വാതന്ത്ര്യ സമരനായകനുമായ നെല്ലിക്കുത്ത് ആലിമുസ്ല്യാരുടെ പക്കൽ നിന്നു പഠനം പൂർത്തിയാക്കി. വലിയ ഫഖീഹും പണ്ഡിതനുമായി. കൊളപ്പുറം മുദർരിസായി. കൈപററ ബീരാൻ കുട്ടിമുസ്ല്യർ (അല്ലാഹു അവർക്കും നമുക്കും ദീർഘായുസ്സ നൽകട്ടെ - ആമീൻ.) കുഞ്ഞിമുഹമ്മദ് മുസ്ല്യാരുടെ പ്രധാന ശിഷ്യ

നാണ്. തസ്വ്‌രീഫുൽ മത്‌ലിബിന്റെ ഹാശിയും, അൽഫിയ്യയുടെയും ഫത്ഹുൽമുഈനിന്റെയും മററു തഖ്‌രീറുകളും എന്നിവ രചിച്ചിട്ടുണ്ട്. ഈയ്യിടെ നിര്യാതനായ കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാർ അദ്ദേഹത്തിന്റെ ജാമാതാവാണ്.

ഹി: 1352 മുഹറം 20 ചൊവ്വാഴ്ച രാവിലെ എട്ടുമണിക്കാണ് കുഞ്ഞിമുഹമ്മദ് മുസ്‌ലിയാർ വഫാത്തായത്. നടുവിലെപ്പള്ളിയുടെ മുററത്തിനോട് ചേർന്നാണ് അദ്ദേഹത്തിന്റെ ഖബ്ർ (നവ്വറഹുല്ലാഹ്).

മമ്മുട്ടിമുസ്‌ലിയാരുടെ മറെറാരുപുത്രനായ അബ്ദുല്ലക്കുട്ടി വ്യാപാരിയായിരുന്നു. ഹിദായത്തുസ്സിബ്‌യാൻസംഘത്തിന്റെ ഗുണകാംക്ഷിയായ അഹ്മദ് ഹാജി(കെ. കെ. സി.) അദ്ദേഹത്തിന്റെ പുത്രനാണ് മററത്തൂരിലെ തായാട്ടുപിറ കുടുംബത്തിൽ നിന്നാണ് അബ്ദുല്ലക്കുട്ടി വിവാഹം ചെയ്തിരുന്നത്. പ്രസ്തുതസ്ത്രീയെ അദ്ദേഹത്തിന്റെ മരണശേഷം നടുവിലകത്ത് അഹ്മദ്കോയ (കോഴിക്കോട്) വിവാഹംചെയ്തു. ദീർഘകാലമായി ഹിദായത്തുസ്സിബ്‌യാൻ സംഘം സെക്രട്ടറിയായി നിസ്വാർത്ഥസേവനംചെയ്തുവന്ന എൻ. അബ്ദുല്ലക്കോയ ഹാജി അവരിലാണ്ജനിച്ചത്.

തിരൂരങ്ങാടി ചക്കിങ്ങൽതൊടി ഹൗസിൽവെച്ച്., ഹി: 1323 ൽ 63-ാം വയസ്സിൽ 'മോല്യാരുപ്പാപ്പ' പരലോകം പ്രാപിച്ചു. നടുവിൽ പള്ളിയുടെ തെക്കെ ഗെയ്റ്റ് കടന്നാൽ പടിഞ്ഞാർ ഭാഗത്ത് കാണുന്ന ആദ്യത്തെ ഖബ്റിൽ അവിടുന്നു അന്ത്യവിശ്രമം കൊള്ളുന്നു. നമ്മുടെയും അവരുടെയും പരലോകം സുഖപ്രദമാവട്ടെ ആമീൻ.

# ഹാജി അരിപ്ര മൊയ്തീൻ മുസ്ലിയാർ [ന:മ]

നടുവിലെ പള്ളി മുദർരിസായിരുന്ന ഹാജി അരിപ്ര മൊയ്തീൻ മുസ്ല്യാർ അരിപ്ര കക്കാട്ടിൽ സെയ്താലി ഹാജിയുടെ പുത്രനായി ഹി; 1306ൽ ജനിച്ചു. പ്രാഥമിക പഠനത്തിനു ശേഷം കൈപറ്റ അൽഫ്യക്കാരൻ കുഞ്ഞിമൊയ്തീൻ മുസ്ല്യാർ കട്ടിലശ്ശേരി ആലിമുസ്ല്യാർ എന്ന അലിയ്യുത്തൂരി (കരിഞ്ചാപ്പാടി), കരിമ്പന അഹ്മദ് മുസ്ല്യാർ (മണ്ണാർക്കാട്) എന്നിവരിൽനിന്നു വിജ്ഞാന മധു നുകർന്നു. പിന്നീട് പരിശുദ്ധ ഹജ്ജ് കർമ്മം നിർവ്വഹിച്ചു. മസ്ജിദുൽ ഹറാമിൽ വിദ്യാർത്ഥിയായി ചേർന്നു. വിശ്വപണ്ഡിതനും സുന്നത്ത് ജമാഅത്ത് നായകനും ഗ്രന്ഥകർത്താവുമായ ശൈഖ് സയ്യിദ് യൂസുഫുന്നബ്ഹാനി, ശൈഖ് യാസീൻ ബിൻ അഹ്മദ് ഖിയാറിൽ മദനി, സയ്യിദ് അബ്ബാസ്ബ്നു മുഹമ്മദ് രിള്‌വാനിൽ മദനി, ശൈഖ് മുഹമ്മദ് ഹസ്ബുല്ലാഹ് (റ; അൻഹും) തുടങ്ങിയ മഹാത്മാക്കളുടെ ശിഷ്യത്വം സ്വീകരിച്ചു. അനന്തരം നാട്ടിൽ വന്നു പഠനം തുടർന്നു.

ഹി; 1338ൽ ബാഖിയാത്തിൽനിന്നു എം. എഫ്. ബി ബിരുദമെടുത്തു ദർസ് ആരംഭിച്ചു. തിരൂരങ്ങാടി നടുവിലെപ്പള്ളി വണ്ടൂർ, കാപ്പ്, വെട്ടത്തൂർ, ബേപ്പൂർ, മണ്ണാർക്കാട്, മേൽമുറി, വള്ളുവങ്ങാട്, കക്കൂത്ത്, മുള്ളൂർക്കര, പൊന്നാനി, കരുവാരക്കുണ്ട് മുതലായ സ്ഥലങ്ങളിലെല്ലാം പ്രശസ്തമായ ദർസ് നടത്തിയിട്ടുണ്ട്.

ശൈഖ് ഹസൻമുസ്ല്യാർ (ന:മ) എലംകുളം കരുക്കറം മൂസമുസ്ല്യാർ, കെ. ടി. മാനുമുസ്ല്യാർ, മാനപ്പ മുസ്ല്യാർ എന്നിവർ ശിഷ്യരിൽ പ്രധാനികളാണ്. 5 ആൺമക്കളിൽ സി. കെ. മുഹമ്മദ് മുസ്ല്യാർ, സി. കെ. സഈദ് മുസ്ല്യാർ എന്നിവർ മുദർരിസുമാരാണ്. മാനപ്പുമുസ്ല്യാർ ജാമാതാവും. 1377ൽ 71 ാം വയസ്സിൽ പരലോകം പ്രാപിച്ചു. പടച്ചവൻ നമ്മുടെയും അവരുടെയും സദുദ്ദേശ്യങ്ങൾ സഫലമാക്കട്ടെ. ആമീൻ.

# ശൈഖ് സൈനുദ്ദീൻ റംലീ (ന:മ)
# പെരുമ്പടപ്പ്

തിരൂരങ്ങാടി. സന്മാർഗദീപ്തി(നൂറുൽ ഹുദാ) വിതറിയവരിൽ അഗ്രഗണ്യനാണ് ശൈഖ് സൈനുദ്ദീൻറംലീ. ന:മ

പെരുമ്പടപ്പ് മണലിൽ മുഹ്‌യിദ്ദീൻ എന്നവരുടെപുത്രനായി ഹി: 1253 ൽ കഥാപുരുഷൻ ജനിച്ചു. മണലിൽ ഏന്തീൻമുസ്ല്യാർ എന്ന പേരിൽ പ്രസിദ്ധനായി. സൂഫിയും സാഹിദുമായ അദ്ദേഹം പതിനെട്ട് ഇസ്‌ലാമിക വിജ്ഞാനശാഖകളിലും പ്രഗത്ഭനായിരുന്നു. വെളിയങ്കോട് ഉമർഖാസിയാർ (റ), പരപ്പനങ്ങാടി ഔക്കോയ മുസ്ല്യാർ (റ) തുടങ്ങിയ ഔലിയാക്കളാണ് ഉസ്താദുമാർ.

തിരൂരങ്ങാടി ... പുത്തൻപള്ളി (പെരുമ്പടപ്പ്] എന്നിവിടങ്ങളിലും പിന്നീട് സ്വന്തം വീട്ടിലും ദർസ് നടത്തി ഉന്നതരായ ഉലമാക്കളെ വാർത്തെടുത്തു.

പൊന്നാനി അബ്ദുറഹ്മാൻ മഖ്ദൂം എന്ന കുഞ്ഞൻബാവമുസ്‌ല്യാർ, വെളിയങ്കോട്തട്ടാങ്ങര കുട്ടിയമ്മുമുസ്‌ല്യാർ വലിയബാവ മുസ്‌ല്യാർ (മഖ്ദൂം) മകൻ അലിഹസൻ എന്ന കോയക്കുട്ടി മുസ്‌ല്യാർ, ഞമനക്കാട് പീടിയക്കൽ ഏനിക്കുട്ടിമുസ്‌ല്യാർ, പുത്തൻപള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന പുതിയേടത്ത് കുഞ്ഞഹമ്മദ്മുസ്ല്യാർ, കോടഞ്ചേരി ശൈഖ് അഹ്മദ് മുസ്ല്യാർ മുതലായ സൂഫിവര്യന്മാർ സ്വര്യപുരുഷന്റെ ശിഷ്യന്മാരിൽപ്രസിദ്ധരാണ്.

കുറച്ചുകാലം പരിശുദ്ധ മക്കയിൽ പോയി താമസിച്ചിട്ടുണ്ട്. ശൈഖ് സയ്യിദ് അഹ്മദ് സൈനീദഹ്‌ലാൻ (റ) ശൈഖ് മുഹമ്മദ്ഹസ്ബുല്ലാ (റ)തുടങ്ങിയ മഹാത്മാക്കളുടെ ശിഷ്യത്വം സ്വീകരിച്ചിട്ടുണ്ട്. അമ്പത്താറു വർഷം മാത്രമാണ്ജീവിച്ചത്.

ഹി: 1309 ൽ ഇഹലോകവാസം വെടിഞ്ഞു. ഇന്നാലി..........

......പെരുമ്പടപ്പ് നൂനക്കടവ് പള്ളിയുടെ മുൻവശത്തുള്ള മഖ്ബറ:യിൽ അന്ത്യവിശ്രമം കൊള്ളുന്നു. അല്ലാഹു നമ്മുടെയും അവരുടെയും പരലോകജീവിതം സുഖകരമാക്കട്ടെ. ആമീൻ.

# അബ്ദുൽ ഖാദിർ മുസ്ല്യാർ (ന:മ)

മുസ്ലിം സമുദായം നിരവധി മഹത്തുക്കളെ കേരളത്തിനു സംഭാവന ചെയ്തിട്ടുണ്ട്. അവരിൽ പ്രഥമഗണനീയനാണ് ശൈഖ് അബ്ദുൽ ഖാദിർ മുസ്ല്യാർ (ന:മ)

സുപ്രസിദ്ധ വലിയ്യായ താനൂർ അബ്ദുറഹ്മാൻ ശൈഖ് (റ) അവർകളാണ് പിതാവിനെകുറിച്ച് കൂടുതൽ വിശദീകരണം 'അല്ലാഹുവിൻെറ ഔലിയാക്കൾ' എന്നകൃതിയിലുണ്ട്)വടക്കേമലബാറിലെ പാറക്കടവിൽ അന്ത്യവിശ്രമമെടുക്കുന്ന ബഹു: വലിയ അബ്ദുൽഖാദിർ മുസ്ല്യാർ (ന:മ) അവർകളുടെപൗത്രി(മകളുടെമകൾ) മാതാവും ഹി: 1285 ൽ തിരൂരങ്ങാടി, തങ്ങളുറക്കൽ കഥാപുരുഷൻ ജന്മമെടുത്തു.

ബാലപാഠങ്ങൾ പാഠിച്ചശേഷം തിരൂരങ്ങാടി നടുവിലെപ്പള്ളി ദർസിൽ ചേർന്നു. മസ്ജിദുൽഹറാമിൽ മുദർരിസായിരുന്ന കോടഞ്ചേരി കാട്ടത്തയ്യിൽ മമ്മുട്ടി മുസ്ല്യാർ എന്ന ''മോല്യാരുപ്പാപ്പ'' യായിരുന്നു ആ കാലത്ത് ദർസ് നടത്തിയിരുന്നത്. അനന്തരം തമിഴ്നാടിലെ വാണിയമ്പാടിയിലും പഠനം നടത്തി. വിവിധ ഭാഷകളിൽ വ്യുൽപ്പത്തിനേടിയത് അവിടെ നിന്നാണ്

ചെറുപ്പകാലത്ത് തന്നെ ആദ്ധ്യാത്മികമാർഗ്ഗത്തിലൂടെയാണ് അവിടുന്നു ചരിച്ചിരുന്നത്. സമകാലികരായ ഉലമാക്കളും സാദാത്തുക്കളും അവിടുത്തെ അത്യധികം ആദരിച്ചിരുന്നു. ആരെയും ആകർഷിക്കുന്ന മുഖഭാവവും, കീഴ്പ്പെടുത്തുന്ന ഗാംഭീര്യവും അവിടുത്തെ പ്രത്യേകതയായിരുന്നു.

തൻെറ പിതാവിൻെറ മുരീദും 'മേനേക്കോത്ത് ഓർ' എന്ന പേരിൽ പ്രസിദ്ധനുമായിരുന്ന കുഞ്ഞഹമ്മദ് കുട്ടിമുസ്ല്യാരുടെമകളെ വിവാഹം ചെയ്തു. പണ്ഡിതനും സാഹിത്യകാരനുമായിരുന്ന മമ്മുമുസ്ല്യാർആബന്ധത്തിലാണ്ജനിച്ചത്.

ദീർഘകാലം തിരൂരങ്ങാടി ഖാസിസ്ഥാനം അലങ്കരിച്ച മൗലാനാ അഹ്മദ് മഖ്ദൂം (ന:മ) അവർകളുടെ മകളെയും അദ്ദേഹം വിവാഹം ചെയ്തിരുന്നു. (പ്രസ്തുത മഖ്ദൂം അന്ത്യവിശ്രമം കൊള്ളുന്നത് തിരൂരങ്ങാടി വലിയ പള്ളിയുടെ മുൻവശത്തെ മതിൽ കെട്ടിലാണ്) 8 പുത്രന്മാരും 4 പുത്രിമാരും ഈ വിവാഹബന്ധത്തിൽ ജനിച്ചു. അവരിൽ ചിലരെ പരിചയപ്പെടുക.

1. കുഞ്ഞാവക്കുട്ടിമുസ്ല്യാർ: സൂഫിവര്യനും ജ്ഞാനവൃദ്ധനുമായ അദ്ദേഹം ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അല്ലാഹു നമുക്കും അവർക്കും ആരോഗ്യവും ദീർഘായുസ്സും നൽകട്ടെ ആമീൻ.

2. ഹാജി കോയട്ടി മൗലവി: നല്ല കാര്യശേഷിയും ദീർഘ ദൃഷ്ടിയുമുള്ള ഒരു പണ്ഡിതനായിരുന്നുഅദ്ദേഹം. കുഴഞ്ഞുമറിഞ്ഞ ഏതുപ്രശ്നങ്ങൾക്കും തൃപ്തികരമായ പരിഹാരം കാണുന്നതിൽ അദ്ദേഹം നിസ്തുലനായിരുന്നു. 1921ൽ നടന്ന സ്വാതന്ത്ര്യ സമരത്തിൽ ദൃക്സാക്ഷിയായ അദ്ദേഹം ''മലബാർ ലഹള'' എന്നപേരിൽ ഒരു പുസ്തകമെഴുതിയിട്ടുണ്ട്. അന്നത്തെ ജയിൽ മന്ത്രിയായിരുന്നു പുസ്തകത്തിനു അവതാരിക എഴുതിയത്. അതിൻെറ കൃത്യതക്കുള്ള വ്യക്തമായ മാനദണ്ഡമാണത്. പ്രശസ്തരായ പല എഴുത്തുകാരും തങ്ങളുടെ ലേഖനത്തിൽ പ്രസ്തുത പുസ്തകത്തിൽ നിന്നും ഉദ്ധരിക്കാറുണ്ട് (ഇന്നു കിട്ടാക്കനിയായി മാറിയ അത് പുന: പ്രസാധനം ചെയ്യാൻവേണ്ടപ്പെട്ടവർ ശ്രമിച്ചെങ്കിൽ..) ഫൈസാബാദ് ജാമിഅ: നൂരിയ്യ:, തിരൂ

രങ്ങാടി നൂറുൽഹുദാ മുക്കം യതീം ഖാന തുടങ്ങിയ ദീനീ പ്രസ്ഥാനങ്ങളുടെ സ്ഥാപനത്തിലും വളർച്ചയിലും അദ്ദേഹം ചെറുതല്ലാത്ത പങ്ക് വഹിച്ചിട്ടുണ്ട്. ഹി; 1403. ജ: അവ്വൽ 13-ാം നു ആ ദീപം പൊലിഞ്ഞു. ഇന്നാലി......

3. ഹാജി കെ. മൂസാൻകുട്ടി മുസ്ലിയാർ തിരൂരങ്ങാടിയിൽ സുന്നത്ത് ജമാഅത്തിന്റെ സിംഹഗർജ്ജനം മുഴങ്ങികൊണ്ടിരിക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് നിസ്തുലവും, അവിസ്മരണീയവുമാണ്. നാട്ടിനകത്തും പുറത്തും സന്മാർഗ്ഗ ദീപ്തി (നൂറുൽ ഹുദാ) പരത്തുന്ന അരഡസനിൽപരം ദീപസ്തംഭങ്ങൾ മഹാനവർകളുടെ നിഷ്കളങ്ക സേവനത്തെ പാടി പുകഴ്ത്തുന്നുണ്ട്. മലബാറിലെ വഹാബി ഈററില്ലമായതിരൂരങ്ങാടിയിൽ ഇപ്പോഴും പുത്തൻ പ്രസ്ഥാനങ്ങൾ വേരുപിടിക്കാത്തത് അദ്ദേഹത്തിന്റെ ആത്മാർത്ഥവും ധീരവുമായ പ്രവർത്തനം കൊണ്ട്തന്നെയാണ്. നാല്പതിററാണ്ടുകൾക്ക്മുമ്പ്, മദ്രസാ പ്രസ്ഥാനത്തെക്കുറിച്ച്അധികപേരും കേൾക്കകപോലും ചെയ്യാത്ത കാലത്ത്, മദ്രസഃ സ്ഥാപിക്കുകയും അതിനു സ്വന്തമായി പാഠപുസ്തകങ്ങൾ തയ്യാറാക്കി പ്രസിദ്ധീകരിക്കുകയും വിവിധ ഭാഷാക്ലാസുകൾ നടപ്പാക്കുകയും ചെയ്ത ആ കർമ്മയോഗിക്ക സമാനനായി അദ്ദേഹം . തന്നെയുള്ളു. 7-8-1961ന് ചന്ദ്രിക പത്രത്തിൽ, അൽബയാൻ പത്രാധിപർ എഴുതിയ അനുസ്മരണക്കുറിപ്പിൽ, ഇങ്ങിനെ വായിക്കാം..

'ചരിത്രപ്രസിദ്ധമായതിരൂരങ്ങാടി വലിയ ജുമുഅത്ത് പള്ളിയുടെ വിപുലമായ പുനരുദ്ധാരണം സുസാദ്ധ്യമായത് അദ്ദേഹത്തിന്റെ ധീരവും സമർത്ഥവുമായ നേതൃത്വംകൊണ്ടായിരുന്നു. അവിവാഹിതനായ പരേതൻ തന്റെ ജീവിതം മുഴുവനും സമുദായസേവനത്തിനും ദീനീപ്രവർത്തനങ്ങൾക്കുമായി ഉഴിഞ്ഞുവെച്ചിരിക്കയായിരുന്നു.... ആ നിസ്വാർത്ഥ സേവകനെ ഇനി സമുദായത്തിന്ന് ലഭിക്കയില്ലെങ്കിലും അദ്ദേഹത്തിന്റെ പ്രശസ്ത സേവനങ്ങൾ നമുക്ക മാതൃകയാണ്. അദ്ദേഹം സമാരംഭിച്ച ദീനീ സ്ഥാപനങ്ങളെ നിർവ്വിഘ്നം നടത്തുകയത്രെ അദ്ദേഹത്തോട് നമുക്കുള്ള കടപ്പാട്.''

ഹി; 1382 സഫർ 17-ാം നു [1961 ജൂലായ് 30ന്] തിങ്കളാഴ്ച രാത്രി മഹാനവർകൾ നമ്മെ വിട്ടുപിരിഞ്ഞു. ഇന്നാലി...... ഇദ്ദേഹവും ജ്യേഷ്ഠൻ കോയക്കുട്ടിമൗലവിയും അനുജൻ കുഞ്ഞുട്ടിമുസ്ല്യാരും നടുവിലെപ്പള്ളിയുടെ വടക്കവശത്തെ സ്വകാര്യശ്മശാനത്തിൽ അന്ത്യവിശ്രമം കൊള്ളുന്നു. [~~വിശദമായ ചരിത്രം അന്യത്ര~~]

4. കുഞ്ഞുട്ടിമുസ്ല്യാർ: ഇദ്ദേഹവും ഒരു നല്ല ആലിമായിരുന്നു. തന്റെ ജീവിതത്തിന്റെ സിംഹഭാഗവും തിരൂരങ്ങാടി കിഴക്കേപള്ളിയിലാണ് ചെലവഴിച്ചത്. അപഥസഞ്ചാരികളായ പലരും അവിടത്തെ സദുപദേശം കാരണം സൽപാന്ഥാവിലായിട്ടുണ്ട്.

ഹി:1395 ദുൽഖഅ്ദ് (15നു-19-11-1975 ക്രി] അദ്ദേഹം വഫാത്തായി. ഇന്നാലി ...

5) ഹാജി കെ. അബ്ദുല്ലക്കുട്ടി മുസ്ല്യാർ. ഒരു പ്രധാന പണ്ഡിതനും സൂഫിയുമായിരുന്നു ഇദ്ദേഹം. വിവിധ സ്ഥലങ്ങളിൽ ദർസ് നടത്തി മാതൃകാ പുരുഷരായ ധാരാളം വിദ്യാർത്ഥികളെ വാർത്തെടുത്തിട്ടുണ്ട്. കുററിക്കടവ് മുദർരിസായിരുന്ന കാലത്താണ് പരലോകം പ്രാപിച്ചത്. സുപ്രസിദ്ധരായ പാറക്കടവ് ഖാസി അബ്ദുല്ലമുസ്ല്യാർ അവർകളുടെ മകളെയാണ് വിവാഹംചെയ്തിരിക്കുന്നത്. ഹി; 1403. ശവ്വാൽ 20ന് അദ്ദേഹം വഫാത്തായി. ഇന്നാ...

പൊന്നാനി വലിയ ജുമുഅത്ത് പള്ളിയുടെ മുൻവശം അവിടന്ന അന്ത്യവിശ്ര

മംകൊള്ളുന്നു. നമ്മുടെയും പരേതരുടെയും പരലോക ജീവിതം അല്ലാഹു സുഖകരമാക്കുകയും നാമെല്ലാവരെയും സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടുകയുംചെയ്യട്ടെ, ആമീൻ.

## റൗളാശരീഫിൽ

മദീനയിൽ റസൂൽ തിരുമേനി (സ) യുടെ റൗളാശരീഫ്: ഉറംക്കൊള്ളുന്ന മസ്ജിദുന്നബവി, എല്ലാ ദിവസവും ഇശാ നമസ്കാരത്തിനുശേഷം സുബ്ഹിവരെ അടച്ചിടുകയാണ് പതിവ്. രാത്രി അകത്ത് താമസിക്കാൻ ആരെയും അനുവദിക്കാറില്ല എന്നാൽ നമ്മുടെ കഥാപുരുഷൻ രണ്ടാമത് ഹജ്ജിനുപോയപ്പോൾ 10 ദിവസം രാത്രി അകത്തുതന്നെ താമസിക്കുകയുണ്ടായി! അവിടുത്തെ മഹത്വം ഗ്രഹിച്ച അധികാരികൾ അതിന് അനുവദിക്കുകയാണുണ്ടായത്. ആദ്യം ഹജ്ജിനുപോയപ്പോൾ 22 വയസ്സ് മാത്രമായിരുന്ന പ്രായം. യാതൊരു യാത്രോപകരണവും കൈവശംവെക്കാതെയുള്ള ആ യാത്രയിൽ പെട്ടെന്ന് രോഗബാധിതനായപ്പോൾ തന്റെ പിതാവ് താനൂർ അബ്ദുർറഹിമാൻ ശൈഖ് (റ) അത്ഭുതകരമാംവിധം അവിടെ ഹാജരായി രക്ഷിച്ച സംഭവം പ്രസിദ്ധമാണ്.

## ത്വരീഖത്ത്

മൂന്ന് പ്രധാന ബൈഅത്തുകൾ അവിടുന്ന് കരഗതമാക്കിയിരുന്നു. ഖാദിരി, ശാദുലി നഖ്ശബന്ധി എന്നിവയാണത്. ശൈഖ് ഖലീൽബിൻ യഹ്‌യൽ ഖാലിദിൽ മുജദ്ദിദ് (റ), ശൈഖ് അബ്ദുൽഖാദിർ ബിൻമുഹമ്മദ് അബ്ദുൽവദൂദ് (റ), ശൈഖ് അബ്ദുൽ ഹമീദ്(റ) എന്നിവരാണ് പ്രധാന ആത്മിയ ഗുരുനാഥൻമാർ.

തിരൂരങ്ങാടി മേലാത്ത് ഭവനത്തിൽവെച്ചാണ് കഥാപുരുഷന് അന്തിമ രോഗം ആരംഭിച്ചത്. ശക്തിയായ പനി തന്നെ. അത് രണ്ടാഴ്ചയിലധികം നീണ്ടു നിന്നു. അതിനിടെ ഒരു രാത്രിയിൽ മകൻ കുഞ്ഞാവുട്ടിമുസ്ല്യാരെവിളിച്ച്; എന്നെ ഉടൻ താനൂർ എത്തിക്കേണമെന്ന് പറഞ്ഞു. എല്ലാവർക്കും വളരെ വിഷമം തോന്നി. തന്റെ സ്നേഹിതനും ഗുണകാംക്ഷിയുമായ സ്ഥലം അധികാരി പറഞ്ഞു: അയ്യോ ബുദ്ധിമുട്ടാണല്ലോ. കുട്ടികളെയും കൂട്ടി എങ്ങനെ താനൂരിൽപോയി താമസിക്കും.

"എന്നെ വാപ്പയും ജ്യേഷ്ഠനും വിളിക്കുന്നുണ്ട്. അവർ താനൂരിലേക്ക് ചെല്ലാൻ പറഞ്ഞിരിക്കുന്നു" എന്നായിരുന്നു കഥാപുരുഷന്റെ മറുപടി. ഉടൻ താനൂരിൽ എത്തിച്ചു. മരണത്തിന്റെ രണ്ട് ദിവസംമുമ്പ് കുടുംബങ്ങളെയും ബന്ധുക്കളെയും വിളിച്ചുകൂട്ടി ഇങ്ങിനെ വസിയ്യത്ത് ചെയ്തു. "എനിക്ക് യാതൊരു അല്ലലും ഇല്ല. ഇബ്‌ലീസിന്റെ ശല്യം ഏററം അനുഭവപ്പെടുന്നത് ഈ 'സകറാത്തിന്റെ ഹാലി'ലാണ്. വാപ്പയും മററു മശാഇഖന്മാരും അത് തട്ടിക്കൊണ്ടിരിക്കുകയാണ്. അതിനാൽ നിങ്ങൾ ഒരു തബർറുകിന്റെ ശൈഖിനെയെങ്കിലും തുടരണം. അതിന്റെ ഫലം സകറാത്തിന്റെ അവസരത്തിൽ നിങ്ങൾക്കും അനുഭവപ്പെടും."

അടുത്ത ദിവസം, കരിങ്കപ്പാറ മുഹമ്മദ്മുസ്ല്യാർ ഓമച്ചപ്പുഴ അബൂബക്കർ കുട്ടിമുസ്ല്യാർ, പാങ്ങിൽ അഹ്മദ്കുട്ടി മുസ്ല്യാർ (നഃമ) എന്നിവരെ മഹാനവർകൾ താനൂരിലേക്ക് വിളിപ്പിച്ചു.

നാരിയ്യത്തു സ്വലാത്ത് ചൊല്ലാൻ നിർദ്ദേശിക്കപ്പെട്ടു. അവർ ചൊല്ലാൻ തുടങ്ങി. അവസാനിക്കുംമുമ്പ് കഥാപുരുഷൻ വഫാത്തായി. ഇന്നാ ലില്ലാഹി......

ഹി: 1348 റജബ് മാസം, 4ന് വെള്ളിയാഴ്ച രാവ് മൂന്നര മണിക്കാണ്

ആ ദുഃഖകരമായ സംഭവം നടന്നത്.

വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിൽ ജനാസ: താനൂർ ജുമുഅത്ത്പള്ളിയിൽ കൊണ്ടുപോയി നിസ്കാരം നടത്തി. അനന്തരം തന്റെ പിതാവിന്റെ സമീപം തന്നെ (ശൈഖിന്റെ പള്ളിയുടെ മുൻവശം) മഹാനവർകളെ ഖബറടക്കി. (അവിടെ നിരവധി പേർ സിയാറത്ത് ചെയ്യാറുണ്ട്)

അധികം താമസിയാതെ തന്റെ സഹോദരപുത്രൻ അബ്ദുറഹിമാൻ എന്ന ബാവുട്ടിമുസ്ല്യാരും മററു ചില ബന്ധുക്കളുംകൂടി സുപ്രസിദ്ധരായ 'നാററിയത്തെ ഓർ' എന്ന പോക്കർമുസ്ല്യാരെ സമീപിച്ച അദ്ദേഹത്തിൽനിന്ന് അവർ 'തുടർച്ച വാങ്ങി' അന്നുമുതൽ സദാ ദിക്റിൽ ഏർപ്പെട്ടു ഉന്നത നിലവാരത്തിലെത്തി. മരണാസന്നനായ കാലത്ത് അദ്ദേഹത്തിന്റെ (ബാവുട്ടിമുസ്ല്യാരുടെ) നെഞ്ചിൽനിന്ന് ദിക്റിന്റെ ശബ്ദം കേട്ടിരുന്നതായി ഒരു വിശ്വസ്തൻ ഈ ലേഖകനോട് പറഞ്ഞു. അല്ലാഹു നമ്മുടെയും അവരുടെയും പരലോകം ശോഭനമാക്കട്ടെ, ആമീൻ.

നമ്മുടെ കഥാപുരുഷൻ ശൈഖ് അബ്ദുൽഖാദിർ മുസ്ല്യാരുടെ വഫാത്തിൽ മനംനൊന്ത് പലരും 'മർസിയത്ത്''(ശോകഗീതം) രചിച്ചിട്ടുണ്ട്. അതിൽ ഒന്ന് തുടങ്ങുന്നത് ഇങ്ങനെയാണ്.

''ബിസ്മിസ്സമീഇ സമസ്മുഹു ബിസ്മില്ലാ
വൽഹംദുലിൽ മൗലൽ മലാലഹ്ഹലില്ലാ
ലിൽമുസ്തഫൽആലി വിലൻ സല്ലല്ലാ
ലിശൈഖി അബ്ദിൽഖാദിരി ഒഹറല്ലാ
യാ ദസ്സുമാ സൻ ദസ്സുരീ ബിസ്മില്ലാ

ഈ മഹാത്മാവിന്റെ ബറക്കത്തിനാൽ നമ്മുടെ സദുദ്ദേശങ്ങൾ അല്ലാഹു നിറവേററിത്തരട്ടെ,ആമീൻ.

# അൽഹാജ് എം. പി. അലിഹസൻ മുസ്‌ലിയാർ (ന: മ)

തിരൂരങ്ങാടി എന്നും അഭിമാനപുരസ്സരം സ്മരിക്കുന്ന പണ്ഡിതശ്രേഷ്ഠനാണ് അൽഹാജ് അലിഹസൻ മുസ്‌ലിയാർ (ന: മ)

ഹി: 1310ൽ മുടയംപുലാക്കൽ അബ്ദുൽ അസീസ് മുസ്‌ലിയാർ എന്നവരുടെ പുത്രനായി തിരൂരങ്ങാടി 'ചാലാത്തിയിൽ' കഥാപുരുഷൻ ജനിച്ചു. മാതാവ് തിരൂരങ്ങാടി സ്വദേശി പൂങ്ങാടൻ അലിഹസൻ എന്നവരുടെ മകൾ ആയിശ എന്ന മഹതിയാണ്. പിതാവും പിതാമഹൻ ഹസൻമുസ്ലിയാരും നല്ല പണ്ഡിതൻമാരായിരുന്നു. പിതാവ് (അബ്ദുൽ അസീസ് മുസ്ല്യാർ) പ്രസിദ്ധനായ ഒരു ഖാരിഉം ആയിരുന്നു. ഖുർആൻ പഠിപ്പിക്കാൻ തിരൂരങ്ങാടി നിവാസികൾ അദ്ദേഹത്തെ തെന്നലയിൽനിന്നു കൊണ്ടുവന്നതാണ്.

സ്മര്യപുരുഷനു 2 വയസായ കാലത്തുതന്നെ മാതാവ് മരണപ്പെട്ടു. 12ാം വയസിൽ അദ്ദേഹം ദർസിൽ ചേർന്നു. 16ാം വയസിൽ പിതാവും മരിച്ചു. അതിനു മുമ്പ്തന്നെ അദ്ദേഹം ഒരു പ്രഗത്ഭ പ്രസംഗകനായി കഴിഞ്ഞിരുന്നു. 18ാം വയസിൽ അറബി ഭാഷയിൽ ഗ്രന്ഥരചന ആരംഭിച്ചു. താനൂർ അബ്ദുറഹ്മാൻ ശൈഖ് (റ) അവർകളുടെ മൗലിദായ ''മനാഖിബുശൈഖിത്താനൂരി'' യാണ് ആദ്യകൃതി.

ബഹു: സദഖത്തുല്ല മൗലവിയുടെ പിതാവ് കരിമ്പനക്കൽ പോക്കർ മുസ്ലിയാർ (മരണം ഹി: 1350), കൈപ്പററ കരിമ്പനക്കൽ മമ്മുട്ടി മുസ്‌ലിയാർ (മരണം ഹിജ്റ: 1369) എന്നിവരാണ് പ്രധാന ഉസ്താദുമാർ. പുതിയങ്ങാടി, കുററി, പൊന്നാനി, തിരൂരങ്ങാടി ദർസുകളിൽ പഠിച്ച ദീർഘകാലം മുദർരിസായി സേവനം ചെയ്തിട്ടുണ്ട്. കോട്ട്, പറമ്പത്ത് ചേറൂർ, എടരിക്കോട്, മുണ്ടുപറമ്പ്, മലപ്പുറം, പരപ്പനങ്ങാടി, പാണക്കാട്, ചെറുമുക്ക് തുടങ്ങിയ സ്ഥലത്തെല്ലാം ദർസു നടത്തി. അതിൽ ഏററവും കൂടുതൽ കോട്ട് ദർസിലാണ് (രണ്ടുപ്രാവശ്യമായി 30 വർഷത്തോളം) 20ാം വയസിൽ വേങ്ങര പുവ്വത്തും പറമ്പിൽകുഞ്ഞിരായിൻമുല്ല അവർകളുടെപുത്രി ഫാതിമ: യെ വിവാഹം ചെയ്തു. അതിൽ 10 സന്താനങ്ങളുണ്ടായി. ആദ്യത്തെ ഏഴ് സന്താനങ്ങളും പെൺകുട്ടികളായിരുന്നു.

ഒരാൺകുട്ടിയുണ്ടാവാൻ അദ്ദേഹത്തിനു വളരെ ആഗ്രഹമായി. മഹാത്മാക്കളെ തവസ്സുലാക്കി ദുആ ചെയ്യുകയാണ് അതിനുള്ള മാർഗമെന്നു ആ മഹാപണ്ഡിതനു അറിയാമായിരുന്നു. ആകെ സമ്പാദ്യമായ 5 രൂപയും കൈവശംവെച്ച് അദ്ദേഹം ഹജ്ജിനുപോയി. ഹി: 1359 ലാണ് അത്. അല്ലാഹുവിൻെറ അനുഗ്രഹത്താൽ മക്കയിലെത്തി; മദീനയിലെത്തി. ഉഹ്ദിൽ അന്ത്യവിശ്രമംകൊള്ളുന്ന ഹംസ (റ) വിൻെറ മഖ്ബറ:യിലെത്തി. മഹാനവർകളെ തവസ്സുലാക്കി ദുആചെയ്തു. മാത്രമല്ല; തനിക്കൊരു ആൺകുട്ടി ജനിക്കുന്നപക്ഷം അതിനു ഹംസ എന്നു പേരിടുമെന്നും ഹംസ (റ) വിൻെറ ഒരു മൗലിദ് രചിക്കുമെന്നും പ്രതിജ്ഞചെയ്തു.

സ്വദേശത്തു തിരിച്ചെത്തി. പിന്നീട് ഭാര്യ പ്രസവിച്ചതെല്ലാം ആൺകുട്ടികളാ

യിരുന്നു. ആദ്യത്തേതിന് ഹംസ എന്ന് പേരിട്ടു. ഹംസ (റ) വിൻെറ മൗലിദ് "മിൻഹത്തുൽഗഫാർ" രചിക്കുകയുംചെയ്തു. കഥാപുരുഷൻ തൻെറ കൃതികളിൽ "അബൂഹംസ" എന്ന 'കൻയത്ത്' സ്വീകരിച്ചിരിക്കുന്നത് ഈ പുത്രനെകൊണ്ടെ ചേർത്തുകൊണ്ടാണ്.

താനൂർ മുക്കോല ജുമുഅത്ത്പള്ളിയിൽ താമസിക്കുന്ന കുഞ്ഞിമുഹമ്മദ്മുസ്ല്യാർ മറെറാരു പുത്രനാണ്. പിതാവിൻെറ കൃതികൾ പ്രസിദ്ധീകരിച്ചവരുന്നത് ഇദ്ദേഹമാണ്. രണ്ട് കൃതികൾ അല്ലാത്തതിൻെറ പകർപ്പവകാശം മററാർക്കും നൽകിയിട്ടില്ല.

7 പുത്രിമാരിൽ 4 പേരും, 3 പുത്രന്മാരിൽ അബ്ദുറഹ്മാൻ എന്ന കുട്ടിയും ചെറുപ്പത്തിൽ മരിച്ചുപോയിരിക്കുന്നു. മററുള്ളവർ ഇന്നും ജീവിക്കുന്നുണ്ട്. കൊടുവായൂർ മുദർറ്യിസായിരുന്ന മുടയംപുലാക്കൽ മുഹമ്മദ്മുസ്ല്യാർ (തിരൂരങ്ങാടി) തെന്നലക്കാരൻ മുഹമ്മദുകുട്ടിമുസ്ല്യാർ (മട്ടനൂർ മുദർറ്യിസ്) പിച്ചൻ ബീരാൻ കുട്ടിമുസ്ല്യാർ (കോടൂർ) എന്നിവർ കഥാപുരുഷൻെറ ജാമാതാക്കളാണ്.

അദ്ദേഹത്തിൻെറ മറെറാരു ഭാര്യ കൽപകഞ്ചേരിയിലെ മച്ചിഞ്ചേരി ഫാതിമ: എന്ന മഹതിയാണ്. അതിൽ രണ്ട് പുത്രന്മാർ ജനിച്ചു.

1) അഹ്മദ്മുസ്ല്യാർ. ഇദ്ദേഹം നല്ല പണ്ഡിതനാണ്. സദഖത്തുല്ല മുസ്ല്യാർ, സൈനുദ്ദീൻകുട്ടി മുസ്ല്യാർ എന്നിവരാണ് അദ്ദേഹത്തിൻെറ പ്രധാന ഉസ്താദുമാർ. ഹി: 1355ൽ ബാഖിയാത്തിൽനിന്ന് എം. എഫ്. ബി. ബിരുദമെടുത്തു. പാലോളി, കാച്ചിനിക്കാട് എന്നീ സ്ഥലത്ത് ദർസുനടത്തി. ഇപ്പോൾ വീട്ടിൽ സുഖമായി കഴിയുന്നു. പിതാവിനെ സംബന്ധിച്ച് അന്വേഷിച്ചപ്പോൾ ശഖ്സുൻ ഹജീബുൻ (ഒരു അത്ഭുത വ്യക്തി) എന്നാണ് അദ്ദേഹം ലേഖകനോട് പറഞ്ഞത്. അല്ലാഹു നമുക്കെല്ലാം ദീർഘായുസും ആഫിയത്തും നൽകട്ടെ, ആമീൻ.

2) അബ്ദുൽഅസീസ്. കഥാപുരുഷൻെറ പിതാവിൻെറ സ്മരണക്കായി നൽകിയതാണ് ഈ പേര്. ഇദ്ദേഹവും ജീവിച്ചിരിക്കുന്നുണ്ട്.

സൂര്യ പുരുഷൻെറ മറെറാരുഭാര്യ ഇരിങ്ങാവൂർ മൊയ്തുട്ടിമുസ്ല്യാരുടെമകൾ ഖദീജ എന്ന മഹതിയാണ്. അബ്ദുറഹിമാൻ എന്ന പുത്രൻ അതിൽ ജനിച്ചു. വിവിധ ഘട്ടങ്ങളിലായി വേറെയും ഏഴ് വിവാഹം ചെയ്തിട്ടുണ്ട്. അവയിലൊന്നും സന്താനങ്ങളുണ്ടായിട്ടില്ല.

കഥാപുരുഷൻ 1362ൽ രണ്ടാമത്തെ ഹജ്ജ്ചെയ്തു. മൂന്നാമത്തെ ഹജ്ജിനു പോയപ്പോൾ തൻെറ ഒന്നാംഭാര്യ ഫാത്തിമഃ (വേങ്ങര) യും അനുഗമിച്ചിരുന്നു. പ്രസ്തുത മഹതി ഹി; 1398 റംസാൻ 2ന് നിര്യാതയായി. നാലാമത്തെ ഹജ്ജ്കൂടി ചെയ്തശേഷം ചെറുമുക്കിൽ മുദർറ്യിസായി. പിന്നീട് ദീർഘകാലം കഴിയും മുമ്പ് കഥാപുരുഷൻ രോഗത്തിൻെറപിടിയിലമർന്നു.

18-ാം വയസ്സിൽ ആരംഭിച്ച രചന ജീവിതാന്ത്യംവരെ നീണ്ടുനിന്നു. 30ൽ പരം 'സൃഷ്ടി'കൾ അതിനിടയിൽ തയ്യാറാക്കിയിട്ടുണ്ട്. മിക്കവാറും പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. ചിലതു നമുക്കു പരിചയപ്പെടാം.

1) മനാഖിബുശൈഖിത്താനൂരിഎന്ന താനൂർ മൗലിദ് (2) നഫ്ഹത്തുൽ ബാരിഎന്ന മമ്പുറം മൗലിദ് (3) ബിഗ്

യത്തുൽ മുഹിബ്ബീൻ ബദർ മൗലിദ് (4) അൽവസീലത്തുശറഫിയ്യ: ബിസ്സാദാത്തിസ്സലഫിയ്യ ബൈത്ത് [5] തുഹ്ഫത്തുൽ ഇൻസാൻ ഫീ തഫ്സീരിൽ ഹയവാൻ. നിരവധി ജീവികളെ സംബന്ധിച്ച് ഇതിൽ വിവരിക്കുന്നുണ്ട്. [6] നൈലുൽമറാം ഇതിൽ ബീവി: ആയിശാ [റ] നിവേദനം ചെയ്ത 140 ഹദീസും ശർഹുമാണുള്ളത് [7] ഇലാജുൽ വാഖിഅ: ഇത് അറബിമലയാളമാണ്. അതിന്റെ പ്രാരംഭം ഇങ്ങനെയാണ്.

കഥാപുരുഷന്റെ ജ്യേഷ്ഠസഹോദരൻ ഹസൻ മുസ്ല്യാർ ഏററവും വലിയ പണ്ഡിതനായിരുന്നു. താനൂർ അബ്ദുറഹ്മാൻ ശൈഖ്(ന:മ) ന്റെ പുത്രനും, ചെറുശ്ശേരി അഹ്മദ്കുട്ടിമുസ്ല്യാർ (ന:മ) മുതലായവരുടെ ഉസ്താദുമായ മൗലാനാ മുഹമ്മദ് മുസ്ല്യാർ (ന:മ) അവർകളാണ് ഹസൻമുസ്ല്യാരുടെ പ്രധാന ഉസ്താദ്. പരപ്പനങ്ങാടി പനയത്തിൽ പള്ളിയിൽനിന്നാണ് ശിഷ്യത്വം സ്വീകരിച്ചത്.

അര നൂററാണ്ടിലധികം വേങ്ങര കച്ചേരിപ്പടി തുമരത്തിപള്ളിയിൽ മുദർറിസും ഖത്വീബുമായിസേവനമനുഷ്ഠിച്ച ഹസൻമുസ്ല്യാർക്ക എണ്ണമററ ശിഷ്യന്മാരുണ്ട്. ''ഇലൈക യാ റബ്ബീ'' ജദ്ബിലുത്വ്ഫിക' എന്നീ ബൈത്തുകളുടെ മുഖമ്മസ് അദ്ദേഹം രചിച്ചിട്ടുണ്ട്.

തന്റെ പുത്രന്മാരും ജാമാതാക്കളുമെല്ലാം ദീനിസേവകരും പണ്ഡിതരുമാണ്. പലർക്കും ലഭിക്കാത്ത ഒരു മഹാഭാഗ്യമാണിത്. മർഹൂം മുഹമ്മദ്മുസ്ല്യാർ (ന:മ) അബ്ദുൽ അസീസ്മുസ്ല്യാർ കമ്മുണ്ണിമുസ്ല്യാർ എന്നീ പുത്രന്മാരും മറിയം, സൈനബ: എന്നീ പുത്രിമാരുമുണ്ട്. പ്രസിദ്ധ സൂഫിവര്യനായിരുന്ന വെളിമുക്ക് മൊയ്തീൻമുസ്ല്യാരുടെ പുത്രൻ രായീൻകുട്ടി മുസ്ലിയാരും പെരുവള്ളൂർ ശംസുദ്ദീൻ മുസ്ല്യാരുമാണ് ജാമാതാക്കൾ.

കഥാപുരുഷന്റെ മറെറാരു സഹോദരനാണ് അഹ്മദ് മുസ്ല്യാർ (ന:മ) കെ. കെ. സദഖത്തുല്ല മുസ്ല്യാരുടെ കരിമ്പനക്കൽ പോക്കർ മുസ്ലിയാർ (ന:മ)യും കററൂർ കമ്മുണ്ണി മുസ്ല്യാരു (ന:മ) ടെയും ശിഷ്യനാണദ്ദേഹം, ദീർഘകാലം കോട്ട് മുദർരിസായിരുന്നു. തിരൂരങ്ങാടി മേലോത്ത് കെ. കുഞ്ഞാവുട്ടിമുസ്ലിയാർ, തലക്കടത്തൂർ കുഞ്ഞിപ്പോക്കർ മുസ്ല്യാർ, വാളക്കുളം കസാള മുസ്ല്യാർ എന്നിവർ അഹ്മദ് മുസ്ല്യാരുടെ പ്രധാന ശിഷ്യന്മാരാണ്.

''നമ്മുടെ പ്രദേശങ്ങളിൽ ബൽദത്ത്, ഖർയത്ത് മുതലായ പട്ടണങ്ങളെ സാരവും കൾളിപ്പത്തവും അറിയാത്തതിനാൽ ജുമുഅ: നിറുത്തുന്നതിലും ആളുകളെ എണ്ണം കൂട്ടുന്നതിലും വളരെ അന്യോന്യം [ഭിന്നിപ്പ്] കണ്ടതിനാലും പ്രശ്നങ്ങൾ ആളുകൊണ്ട് ജുമുഅ: നിറുത്തൽ സ്വഹീഹാകുമെന്ന് ഒരു ഖൗൽ ഇല്ലെന്ന് ചിലർ നൊടിഞ്ഞതിനാലും അനാവശ്യമായിട്ട് ഒരു ദിക്കിൽ രണ്ടോ മറെറാ ജുമുഅ നിറുത്തിയ നിമിത്തം വലിയ അപകടത്തിൽ പെട്ടതിനാലും അവകളെ വിവരത്തിൽ ഇലാജുൽവാഖിഅ; ഫീ മസാഇലിൽ ജുമുഅ; എന്ന ഈ തർജമയെ പ്രധാനപ്പെട്ട കിതാബുകളുടെ ഇബാറത്തുകളും സഹിതം ഇതാ എഴുതിയിരിക്കുന്നു'' [പേ: 2]

[8] അത്ഫവാഇദ്: നൂററിപതിനൊന്ന് ഹദീസ് തർജമ. [9] ഖുർറത്തുൽ അഹ്ബാബ്: നാല് ഖുതുബുകളുടെ മനാഖിബ്. [10] ദുആഉൽ ഇമാം ബുഅ്ഉസ്സലാം. കൂട്ടപ്രാർത്ഥനയെ പററിയുള്ള ഒരമൂല്യ കൃതി [11] ഖുർറത്തുൽ അലിഫ്: അല്ഫൽ അലിഫ് ഹാശിയ: [12] റാത്തിബു സ്വലാത്തിന്നാരിയ്യ [13]

# മൗലാനാ ഔക്കോയമുസ്ല്യാർ (ന:മ)
# പരപ്പനങ്ങാടി

തിരൂരങ്ങാടിയുമായി അഭേദ്യ ബന്ധം പുലർത്തിയിരുന്ന മഹാപണ്ഡിതരിൽ ഒരാളാണ് മൗലാനാ അബൂബക്കർ എന്ന ഔക്കോയമുസ്ല്യാർ (ന:മ)

സുപ്രസിദ്ധമായ മരക്കാർ കുടുംബത്തിൽ ഹി; 1222ൽ ഹിശാം എന്നവരുടെ പുത്രനായി പരപ്പനങ്ങാടിയിൽ അവിടുന്ന ജന്മമെടുത്തു. പ്രശസ്ത പണ്ഡിതനും മുഫ്ത്തിയും ഫഖീഹും വലിയ്യുമായിത്തീർന്ന അവിടുന്ന ഹി: 1237ൽ താനൂർ വലിയകുളങ്ങര പള്ളിയിലും അനന്തരം പൊന്നാനി ദർസിലും മററും പഠിച്ച വെളിയങ്കോട് ഉമർഖാസിയാർ, പൊന്നാ

---

അങ്ളമുസ്സലാത്ത്. ഇതിൻെറ അസൽ രചയിതാവ് കഥാപുരുഷനാണ്. ചില മാററത്തിരുത്തൽ വരുത്തി പലരും അടിപ്പിച്ചിരിക്കുന്നു [14] ഖൈലുൽബശർ [15] ദുർറത്തുൽകംനയ്നി ഹസൻ ഹുസൈൻ മൗലിദ് [16] ഖൈളുൽ മതീൻ, അജ്മീർ മൗലിദ് [17] മവാഹിബുൽ മജീദ്: കാഞ്ഞിരമററംമൗലിദ് [18] മിനഹുൽ ഫല്ലാഖ് സിദ്ദീഖ്മൗലിദ് [19] റഹ്മത്തുശ്ശാഫി-പെരുമ്പടപ്പ്മൗലിദ്[20] ഫത്ഹുൽമുഗ്നീ. ഉള്ളാറംമൗലിദ്[21] ഇആനത്തുൽആബിദീൻ [22] താരീഖുൽ ഖുലഫാഇൽഖംസ [23] തഖ് വീമുൽ അഹ്വാം. [24] നഖ്ശുൽ കബാഇർ [25] മൗഹിബത്തുൽ ജലീൽ [26] ഹിദായത്തുൽമുസ്ലിമീൻ [27] മുഹിമ്മാത്തുൽമുസ്ലിമീൻ [28] ഇള്ഹാർ തീൻ മസ്അല: [29] മീർഗനി മൗലിദ് [30] തസ്ഹീലുൽ ഹുഫാള് [31] മനാഖിബു ശുഹദായിഫറമ്പത്ത്[32]അൽഖുത്ബത്തുസ്സാനവിയ്യ:[ഇവ നാലും പ്രസിദ്ധീകരിച്ചിട്ടില്ല] കൂടാതെ മലയാളത്തിലുള്ള ഒരു കൃതിയുമുണ്ട്. അതാണ് ''ദോജവാബ്''

ഈ കൃതികളിൽ 18, 19 നമ്പറുകളുടെ പകർപ്പവകാശം ഹാജി യു. എം. അബ്ദുല്ല കമ്പനിക്ക് നൽകിയതായി ഗ്രന്ഥകാരൻ തന്നെ രേഖപ്പെടുത്തിയിരിക്കുന്നു. മററുള്ളവ മകൻ പ്രസിദ്ധീകരിച്ച്‌വരുന്നുണ്ട്.

'ദോജവാബ്'' എന്ന കൃതിയുടെ മുൻ പേജിൽ തന്നെ ഇങ്ങനെ കാണുന്നു. ''സലാം വീട്ടിയ ഉടനെ ഇമാമ് സ്ഥലത്ത് ഇരുന്ന് ദുആ ചെയ്യുന്നതിന്നുള്ള ശരിയായ തെളിവ് ഇതിൽനിന്നും മനസ്സിലാക്കാം.

ഗ്രന്ഥ കർത്താവ്: സമസ്തകേരള ജംഇയ്യത്തുൽഉലമ മുശാവിറ അംഗവും സമസ്തയുടെ സ്ഥാപനം മുതൽക്കേ അതിലെ സജീവ പ്രവർത്തകനുമായ തിരൂരങ്ങാടി ഹാജി എം. പി. ആലിഹസൻ മുസ്ല്യാർ ആകുന്നു''

ഗ്രന്ഥങ്ങളുമായി ബന്ധപ്പെടണമെന്നാഗ്രഹമുള്ളവർ, എം. പി. കുഞ്ഞിമുഹമ്മദ്മുസ്ല്യാർ, തിരൂരങ്ങാടി- 676306 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

എഴുപത് വർഷമാണ് ആ മഹാത്മാവ് ജീവിച്ചിരുന്നത്. ഹി: 1380 ശവ്വാൽ 29ന് ചൊവ്വാഴ്ച അവിടുന്ന വഫാത്തായി. ഇന്നാലി...... പടച്ചവൻ നമ്മെയും അവരെയും സ്വർഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ—ആമീൻ.

# മൗലാനാ അബ്ദുൽബാരി (ന:മ)
# വാളക്കുളം

തിരൂരങ്ങാടി നിവാസികൾക്ക് എന്നും അഭിമാനിക്കാവുന്ന പൂർവ്വ വിദ്യാർത്ഥികളിൽ ഒരാളാണ് ഉന്നത പണ്ഡിതനും സൂഫിവര്യനും മാതൃകാ പുരുഷനുമായ മൗലാനാ അബുൽഹഖ് മുഹമ്മദ് അബ്ദുൽബാരി (ന:മ)

വാളക്കുളം പുതുപ്പറമ്പിൽ ശൈഖ് അഹ്മദ് എന്ന കോയാമുട്ടി മുസ്ല്യാരുടെ പുത്രനായി ഹി: 1298 ജമാദുൽ ആഖിർ 21ന് അവിടുന്ന് ഭൂജാതനായി. സൂഫിവര്യനും മുത്തഖിയും പണ്ഡിതനുമായിരുന്ന തന്റെ പിതാവിൽനിന്നാണ് പ്രാഥമിക പഠനം പൂർത്തിയാക്കിയത്. അനന്തരം തിരൂരങ്ങാടി നടുവിലെപ്പള്ളി, പൊന്നാനി വലിയ ജുമുഅത്ത്പള്ളി എന്നിവിടങ്ങളിൽ ഓതിത്താമസിച്ചു. പിന്നീട് വേലൂർ 'ബാഖിയാത്തി'ൽനിന്ന് 'മൗലവി ഫാളിൽ' ബിരുദം നേടി.

തിരൂരങ്ങാടിക്കാരെ മൗലാന കൂടുതൽ സ്നേഹിച്ചിരുന്നു. ''ഇൽമിനെയും അതിന്റെ അഹ്ലുകാരെയും ആദരിക്കുന്നവരാണ് അവർ. ആസ്സ് തിരിച്ചും പൂട്ട് വലിച്ചും പപ്പടം പരത്തിയും കിട്ടുന്ന കാശ്കൊണ്ട് സന്തോഷപൂർവ്വം മുതഅല്ലിമുകളെ സൽക്കരിച്ചിരുന്നവരാണ് അവരുടെ പൂർവ്വികർ. ഇന്നത്തെ തലമുറയും അതേ ഔദാര്യശീലം തുടർന്നുവരുന്നു.'' നന്ദി പുരസ്സരം അവിടുന്ന് പലപ്പോഴും

നി അഹ്മദ് മഖ്ദൂം, ശൈഖ്മുഹമ്മദ് ബാലാഫഖനിൽഹമദാനി (റ-അൻഹും) എന്നിവരാണ് പ്രധാന ഉസ്താദുമാർ.

ഖുത്ബുസ്സമാൻ മമ്പുറം സയ്യിദ് അലവി തങ്ങളിൽനിന്ന് ത്വരീഖത്ത് സ്വീകരിച്ച് അവിടുത്തെ മുരീദും ആത്മീയ ശിഷ്യനുമായി-തന്റെ ശൈഖിന്റെ സാമ്പത്തിക വിഷമങ്ങൾ കണ്ടറിഞ്ഞ് പരിഹാരം കാണുന്നതിൽ അദ്ദേഹം എപ്പോഴും മുന്നിലായിരുന്നു, ''ഔക്കോയാക്ക് കിതാബിന്റെ അകവും പുറവും തിരിയും'' എന്ന ഖുതുബുസ്സമാൻ പറഞ്ഞത് പ്രസിദ്ധമാണ്.

താനൂരും പരപ്പനങ്ങാടിയും ദർസ് നടത്തി. തിരൂരങ്ങാടി അദ്ദേഹത്തിന്റെ സ്വന്തം വീട്ടിൽവെച്ചും ദർസ് നടത്തിയിരുന്നു. ചാലിലകത്ത് ആലസൻമുസ്ല്യാരും താനൂർ മറപ്പെട്ട സുപ്രസിദ്ധ വലിയ്യായ അബ്ദുറഹ്മാൻ ശൈഖും അദ്ദേഹത്തിന്റെ ശിഷ്യരിൽ പ്രമുഖരാണ്.

പിൽക്കാലത്ത് തന്റെ ശിഷ്യൻ അബ്ദുറഹ്മാൻ ശൈഖിൽനിന്നും ത്വരീഖത്ത് സ്വീകരിച്ച് അവിടുത്തെ മുരീദാവുകയുണ്ടായി ഹിദായത്തുസ്സിബ്യാൻ സംഘം സ്ഥാപക മാനേജർ മൂസാൻകുട്ടിഹാജിയുടെ പിതാമഹനാണ് അബ്ദുറഹ്മാൻ ശൈഖ് (റ)

ശർഹു ഇശ്രീനസിഫ: തുടങ്ങിയ ചില കൃതികൾ രചിച്ചിട്ടുണ്ട്. ഹി: 1292ൽ ഇഹലോകവാസംവെടിഞ്ഞു. ഇന്നാലി... പരപ്പനങ്ങാടി കടപ്പുറം പഴയ ജുമുഅത്ത്പള്ളി അങ്കണത്തിൽ അന്ത്യവിശ്രമംകൊള്ളുന്നു. പടച്ചവൻ നമ്മെ സ്വർഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ—ആമീൻ.

അനുസ്മരിക്കാറുണ്ടായിരുന്നു ഇത്.

1926ൽ സുന്നി ഉലമാക്കളുടെ വിപുലമായ കൺവെൻഷൻ കോഴിക്കോട് ടൗൺഹാളിൽ ചേർന്നു. സമസ്ത കേരള ജംഇയ്യത്തുൽഉലമാ എന്ന പേരിൽ സംഘടന രൂപീകരിച്ചപ്പോൾ വൈസ് പ്രസിഡണ്ടുമാരിൽ ഒരാളായിരുന്നു അവർ പാങ്ങിൽ അഹ്മദ്കുട്ടിമുസ്ല്യാരുടെ നിര്യാണത്തിനുശേഷം സമസ്ത പ്രസിഡണ്ടായി. പിന്നീട് മരണംവരെ ആ പദവിയിൽ തുടർന്നു. തന്റെ വീട്പലപ്പോഴും സമസ്തയുടെ മുശാവറ യോഗത്തിന്ന സാക്ഷിയായിട്ടുണ്ട്. തന്റെ ആധിപത്യം സ്വീകരിക്കാത്ത പണ്ഡിതന്മാർ ആ കാലത്തുണ്ടായിരുന്നില്ല. വിദ്യാഭ്യാസ ബോർഡ് രൂപീകരിക്കാൻ വാളക്കുളത്ത് ചേർന്ന യോഗത്തിൽ പതിനേഴ് മെമ്പർമാർ ഓരോ രൂപയും കഥാപുരുഷൻ ഇരുപത്തിയഞ്ച് രൂപയും സംഭാവന നല്കി. ബോർഡ് പ്രവർത്തനത്തിന് തുടക്കമിട്ടത് ആ സംഖ്യയായിരുന്നു.

1952ൽ പണിത മസ്ജിദുൽബാരി. 1962ൽ പണിത 'മൗലവിയ്യ കോളേജ്' എന്നിവ അവിടത്തെ സ്വന്തം സ്ഥാപനങ്ങളാണ്. തന്റെ ഭീമമായ സ്വത്ത് മുഴുവൻ ദീനുൽഇസ്ലാമിനുവേണ്ടി ചെലവഴിച്ച ആ മഹാത്മാവ് മരിക്കുമ്പോൾ 83 പൈസ മാത്രമായിരുന്നു ബാക്കിയുണ്ടായിരുന്നത്.

ജംഉൽബാരി, ഫതാവൽബാരി, അൽമൻഖൂസ്, സിഹാഹുൽശൈഖൈനി തുടങ്ങിയ നിരവധിഗ്രന്ഥങ്ങളുടെകർത്താവായ അവിടുന്ന് ഉന്നതമായ ഒരു ഗ്രന്ഥാലയവും സ്ഥാപിച്ചിട്ടുണ്ട്. ആയിരക്കണക്കിന് രൂപയുടെ ഗ്രന്ഥങ്ങളുണ്ട് അതിൽ. അൽബയാൻ മാസികയും പ്രസ്സും മൗലാനയുടെ സഹായത്തോടെയാണ് സമസ്ത നടത്തിയിരുന്നത്. സിഹാഹു ശൈഖൈനി 'മൗലവിയ്യ' പ്രസ്സിലാണ് അടിച്ചത്. കൂടുതൽ സാമ്പത്തികഭാരം വന്നിട്ടും ഒററ പൈസയും ലാഭമെടുക്കാതെയാണ് ആ കൃതി വിററിരുന്നത്.

ചെറുപ്പത്തിൽ തമാശയായി ഒരു കളവുപറഞ്ഞുവത്രെ. വിവരം പിതാവ് അറിഞ്ഞു. അദ്ദേഹത്തിന് അടക്കാനാവാത്ത ദേഷ്യം വന്നു. എടാ! മുഹമ്മദെന്നു പേരിട്ടിട്ടും നീ കളവുപറഞ്ഞോ? എന്ന് പറഞ്ഞ് ശകാരിച്ചു. പിന്നീട് ജീവിതത്തിലൊരിക്കലും അവിടുന്ന് കളവ് പറഞ്ഞിട്ടില്ല! നിത്യം നൂറ് കളവെങ്കിലും പറയാതിരുന്നാൽ ഉറക്കംവരാത്തവർക്കിടയിൽ ഇത് ഒരു അപൂർവ്വ സിദ്ധി തന്നെയാണ്.

ഏഴ് വിവാഹംചെയ്തിട്ടുണ്ട്. സന്താനങ്ങൾ ജനിച്ചിട്ടില്ല. അവിടുന്ന് മന്ത്രിച്ച വെള്ളം വിഷത്തിന് കൈകണ്ട ഔഷധമായിരുന്നു. അത് കുടിച്ചവർക്ക് പിന്നീട് വിഷം കയറീട്ടേ ഇല്ല. 4-ാംക്ലാ

> "... ഉൽഘാടന കർമ്മം നിർവഹിച്ചും ഞങ്ങളുടെ പുരോഗമനത്തിനു സദാ സർവ്വ സഹായങ്ങളും ചെയ്തുകൊണ്ടിരുന്ന ബഹുമാന്യനായ മൗലാനാ മുഹമ്മദ് അബ്ദുൽബാരി മൗലവി അവർകൾക്കും പ്രാസംഗികൻമാർക്കും പൊതുജനങ്ങൾക്കും ഞങ്ങളുടെ അകൈതവമായ നന്ദി രേഖപ്പെടുത്തുവാൻ ഈ സമയത്തെ ഞങ്ങൾ ഉപയോഗിച്ചുകൊള്ളട്ടെ.
>
> (—സംഘം നാലാം വാർഷിക റിപ്പോർട്ട്)

# അബ്ദുറഹ്മാൻ മുസ്ല്യാർ (ന:മ)
# മഞ്ചേരി

തിരൂരങ്ങാടിയിലെ മുദർരിസുമാരിൽ ഒരു പ്രസിദ്ധ പണ്ഡിതനാണ് മൗലാനാ അബ്ദുറഹ്മാൻ മുസ്ല്യാർ.

ഹി: 1314 ൽ മഞ്ചേരി, അൽഹാജ് ഓവുങ്ങൽ കുഞ്ഞാവി മുസ്ല്യാരുടെ പുത്രനായി കഥാപുരുഷൻ ജനിച്ചു. പ്രാഥമികപഠനങ്ങൾക്കുശേഷം ദർസിൽ ചേർന്നു. തന്റെ പിതാവ് കുഞ്ഞാലിമുസ്ല്യാർ, പള്ളിപ്പുറം, യൂസഫുമുസ്ല്യാർ, അരീക്കോട് നാലകത്ത് മരക്കാരുട്ടി മുസ്ല്യാർ എന്നിവരാണ് പ്രധാന ഉസ്താദുമാർ. തന്റെ ഉസ്താദിന്റെ പുത്രൻ അബ്ദുൽഖാദിർഫള്ഫരിയും താനും കൂടി 1337ൽ വേലൂർ ബാഖിയാത്തിൽ ചേർന്നു. അവിടെനിന്നും ബിരുദമെടുത്ത ഉടൻതന്നെ അവിടെ മുദർരിസായി നിയമിക്കപ്പെട്ടു തന്റെ പ്രാഗത്ഭ്യത്തിനു മതിയായ തെളിവാണത്. മൂന്നുവർഷമാണ് അവിടെ മുദർരിസായത്.

അനന്തരം നാട്ടിലെത്തി. ആദ്യം തിരൂരങ്ങാടി തെക്കെപള്ളിയിലും പിന്നീട് പാവണ്ണ, ചെമ്മങ്കടവ്, മഞ്ചേരി എന്നീ സ്ഥലങ്ങളിലും ദർസുനടത്തി. 1951 ൽ കായംകുളം മദ്രസത്തുൽ ഹസനിയ്യയിലും സേവനം ചെയ്തിട്ടുണ്ട്. സൽസ്വഭാവിയും, വലിയ മുഫ്തിയും കേതനം സൂഫിയും മുത്തഖിയും, ഉർദു ഫാരിസി ഭാഷകളിൽ നിപുണനുമായ അദ്ദേഹം സുദീർഘമായ 46 കൊല്ലം മഞ്ചേരിയിൽദർസുനടത്തി.

ബാഖിയാത്ത് പ്രിൻസിപ്പലായിരുന്ന അബ്ദുറഹ്മാൻ(കുട്ടി) മുസ്ലിയാർ, അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ മൊയ്തീൻമുസ്ല്യാർ ഒ. കെ. അബ്ദുറഹ്മാൻ ഹസ്രത്ത്, അബ്ദുറഹ്മാൻകുട്ടിമുസ്ലിയാർ,ഒ.കെ. ബഷീർ മുസ്ല്യാർ കിടങ്ങഴി അബ്ദുറഹ്മാൻ മുസ്ല്യാർ മേലാത്ത് അബൂബക്കർ കുട്ടി മുസ്ല്യാർ തിരൂരങ്ങാടി എന്നിവരാണ് പ്രധാനശിഷ്യന്മാർ.

ഓവുങ്ങൽ അബ്ദുല്ലമുസ്ല്യാരും മുഹമ്മദ്മുസ്ല്യാരും പരേതന്റെ സഹോദരന്മാരാണ്. മുഹമ്മദ് മുസ്ല്യാരുടെ മകനാണ് മഞ്ചേരി ഖാസിയായിരുന്ന അബ്ദുറഹ്മാൻ മുസ്ല്യാർ.

87 വർഷമാണ് ജീവിച്ചത്. ഹി: 1401ൽ ആ ധന്യ ജീവിതത്തിനു തിരശ്ശീല വീണു. നമ്മുടെയും അവരുടെയും പരലോകജീവിതം അല്ലാഹു സുഖകരമാക്കട്ടെ ആമീൻ.

---

സിൽ ഏററവും കൂടുതൽ മാർക്ക് വാങ്ങുന്ന വിദ്യാർത്ഥിക്ക് വേങ്ങര റൈഞ്ച് ജം ഇയ്യത്തുൽമുഅല്ലിമീൻ സമ്മാനം ഏർപ്പെടുത്തിയിരുന്നു. അറുപതുകളുടെ ആദ്യത്തിലാണത്. പ്രസ്തുത സമ്മാനം കഥാപുരുഷനിൽനിന്ന് സ്വീകരിക്കാനും അവിടത്തെ പ്രത്യേക പ്രാർത്ഥനക്ക് വിധേയമാവാനും ഈ ലേഖകനു ഭാഗ്യമുണ്ടായി. അൽഹംദുലില്ലാഹ്.

ഹി: 1385 ജ:അവ്വൽ 2ന് മുസ്ലിം കൈരളിയെ കണ്ണീരിലാഴ്ത്തി വിടപറയുമ്പോൾ അവിടുത്തേക്ക് 87 വയസായിരുന്നു. നമ്മെയും പരേതാത്മാവിനെയും അല്ലാഹു ഉത്തമരിൽ ഉൾപ്പെടുത്തട്ടെ— ആമീൻ.

# നെല്ലിക്കുത്ത് മുഹമ്മദ് മുസ്‌ലിയാർ (ന:മ)

മത വൈജ്ഞാനിക രംഗത്ത് അനർഘങ്ങളായ സംഭാവനകളർപ്പിച്ച പണ്ഡിതശ്രേഷ്ടരാണ് അബുർറഹ്മ: മുഹമ്മദുൽഫൈളുന്നൽകൂത്തി എന്ന മുഹമ്മദ് മുസ്ല്യാർ (റ)

പാട്ടത്തൊടിക മൊയ്തീൻകുട്ടി മുസ്ല്യാരുടെ പുത്രനായി ഹി: 1317ൽ നെല്ലിക്കുത്ത് ജനിച്ചു. സ്വന്തം പിതാവിൽനിന്ന് പ്രാഥമിക പഠനം നേടി. തുടർന്ന് വെള്ളുവങ്ങാട് മുള്ളൻമടക്കൽ മൊയ്തീൻകുട്ടി മുസ്ല്യാർ, പാങ്ങിൽ അഹ്മദ്കുട്ടി മുസ്ല്യാർ, കരിമ്പനക്കൽ അഹ്മദ് മുസ്‌ലിയാർ, എന്നിവരിൽനിന്നും, പിന്നീട് മദ്രാസ് ജമാലിയ കോളേജിൽനിന്ന് മുഹമ്മദ് മദാർ ആലിം സാഹിബ്, ചെറുശോല സൈനുലവിക്കോയതങ്ങൾ, യൂസഫ് ആലിം സാഹിബ് മുതലായവരിൽ നിന്നും മതവിജ്ഞാനം കരഗതമാക്കി.

ഹി: 1347ൽ വേലൂർ ബാഖിയാത്തിൽചേർന്നു. 1350ൽ ഫാരിഗായി. അബ്ദുൽ ജബ്ബാർ ഹസ്രത്ത്, അബ്ദുൽ റഹീം ഹസ്രത്ത്, ശൈഖ് ആദം ഹസ്രത്ത്, മുഹമ്മദുഅമാനീ ഹസ്രത്ത് എന്നിവർ ആകാലത്തെ ഉസ്താദുമാരാണ്.

തിരൂരങ്ങാടി നടുവിലെപ്പള്ളി, പരപ്പനങ്ങാടി കടപ്പുറം പള്ളി, അദ്രാപട്ടണം സലാഹിയ്യ: മദ്രസഃ, കോയമ്പത്തൂർ, മംഗലം, കാസർക്കോട്, മുറയൂർ പൊന്മുണ്ടം എന്നിവിടങ്ങളിൽ ദർസു നടത്തി. ആമയൂർ മുഹമ്മദ് മുസ്‌ലിയാർ, പാലപ്പുറ കുഞ്ഞലവി മുസ്‌ല്യാർ [പാണ്ടിക്കാട്] എന്നിവർ പ്രധാന ശിഷ്യരാണ്.

12ഭാഷ യഥേഷ്ടം കൈകാര്യം ചെയ്തിരുന്ന അദ്ദേഹം മുവ്വായിരംബൈത്ത് രചിച്ചിട്ടുണ്ട്. പുള്ളിയില്ലാത്ത അക്ഷരങ്ങൾമാത്രം ഉപയോഗിച്ച് ''അൽമിസ്കൽ മുഅത്തർ'' എന്ന മൗലിദ് രചിച്ചു. ഹാശിയത്തു ബാനത് സുആദ, തഅ്ലീഖാതുൽ ഫൈളു, തഹ്ദീറുന്നാസ്, ഹാശിയാത്തുബുർദ:, തഹ്നീകൽബനാത്തി വൽബനീൻ, ഔനൽമലിക് അൻമൻഖസിൽ മലക് എന്നിവ പ്രധാനകൃതികളാണ്. 46 വർഷം മാത്രം ജീവിച്ചിരുന്നുള്ളു.

ഹി: 1363 ജമാദുൽഅവ്വൽ 23 ബുധനാഴ്ച പകൽ 11 മണിക്ക ആ ദീപം പൊലിഞ്ഞു ഇന്നാലി............
നമുക്കും അവർക്കും അല്ലാഹു മഗ്ഫിറത്തുനൽകട്ടെ, ആമീൻ.

# കരിമ്പനക്കൽ

# അഹ്മദ് മുസ്ല്യാർ [ന:മ] മണ്ണാർക്കാട്

പണ്ഡിത തറവാട്ടിലെ കാരണവരായിരുന്നു മൗലാനാ കരിമ്പനക്കൽ അഹ്മദ്മുസ്ല്യാർ (നവ്വറല്ലാഹു മർഖദഹു) പിതാവ്: കരിമ്പനക്കൽ അലി ഹാജി, ജനനം ഹി: 1294ൽ, മണ്ണാർക്കാട്.

പ്രധാന ഉസ്താദുമാർ: തെക്കൻ അഹ്മദ്മുസ്ല്യാർ (മണ്ണാർക്കാട്) അഞ്ചരക്കണ്ടി മുഹമ്മദ്മുസ്ലിയാർ (പൊന്നാനി ജുമുഅത്ത്പള്ളി ദർസിൽനിന്ന്). മഖ്ദൂം കുഞ്ഞൻബാവ മുസ്ല്യാർ,തുന്നൻ വീട്ടിൽ മുഹമ്മദ് മുസ്ലിയാർ, കട്ടിലശ്ശേരി അലിമുസ്ലിയാർ (കരിമ്പാപ്പാടി). ക്രി: 1900 ബാഖിയാത്തുസ്സാലിഹാത്തിൽ ചേർന്നു. 1903 ൽ ബിരുദമെടുത്തു.

തിരൂരങ്ങാടി നടുവിലെപ്പള്ളി, കോഴിക്കോട് മിസ്ഖാൽ പള്ളി, വണ്ടൂർ, വെട്ടത്തൂർ, കാപ്പ്, മണ്ണാർക്കാട്, മുതലായ സ്ഥലങ്ങളിൽ ദർസുനടത്തി. ഉന്നതരായ നിരവധി ശിഷ്യരെ സമുദായത്തിനു സമർപ്പിച്ചു. സമസ്ത പ്രസിഡണ്ടായിരുന്ന പാങ്ങിൽ അഹ്മദ്കുട്ടി മുസ്ലിയാർ, ഇർശാദുൽ യാഫിഇയുടെ ശാരിഹും പ്രഗൽഭ പ്രസംഗകനുമായിരുന്ന കന്നപ്പള്ളി ഹൈദർ മസ്ലിയാർ പെരിമ്പലത്ത് കൂരിമണ്ണിൽ ഉണ്ണീതുമുസ്ലിയാർ, ബഹുഭാഷാ പണ്ഡിതനും ഗ്രന്ഥകാരനുമായ നെല്ലിക്കുത്ത് മുഹമ്മദ് മുസ്ലിയാർ, 'മഖ്സനൽ മുഫ്റദാത്തി'ന്റെ കർത്താവ് കിടങ്ങയം കെ. ടി. ഇബ്രാഹിം മുസ്ലിയാർ എന്നിവർ കഥാപുരുഷന്റെ ശിഷ്യരിൽപ്പെടും.

ഹി: 1354ൽ ആ പണ്ഡിത ജ്യോതിസ്സ് അസ്തമിക്കുമ്പോൾ അറുപത് വയസ്സ് പ്രായമായിരുന്നു. തന്റെ ശിഷ്യൻ 'മുഹമ്മദുനൽകുത്തി'യടക്കം പലരും മർസിയ്യത്തുകൾ (ശോകഗീതങ്ങൾ) രചിക്കുകയുണ്ടായി. അതിൽ ഒരു വരി കേൾക്കുക: അസ്ഫാറു ഇൽമിൻ ഖദ് നഖിശത്ത് ഫീ സദ്രിഹി: ബൽഖൽബുഹൂ ഫീഹിൽ ഫുനൂനു തജൂലു.

(വൈജ്ഞാനിക ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉല്ലേഖനം ചെയ്യപ്പെട്ടിരിക്കുന്നു; അല്ല! സർവ്വ വിധ വിജ്ഞാന ശാഖകളും ഹൃദയത്തിൽ പ്രതിക്ഷണം നടത്തിക്കൊണ്ടിരിക്കുന്നു) അല്ലാഹു നമ്മെയും സ്വർഗത്തിൽ കടത്തട്ടെ ആമീൻ

# കെ. പി. എ. മുഹ്‌യിദ്ദീൻകുട്ടി മുസ്‌ലിയാർ (ന:മ)

പ്രശസ്ത പണ്ഡിതനും പ്രഗത്ഭ പ്രസംഗകനും എഴുത്തുകാരനുമാണ് കെ. പി. എ. മുഹ്‌യിദ്ദീൻകുട്ടിമുസ്ല്യാർ(ന:മ)

പറവണ്ണ കുഞ്ഞവറാൻ മരക്കാരകത്ത് കമ്മദ് അലിസാഹിബിന്റെയും, കോയകഞ്ഞിയകം തറവാടിന്റെ പടിഞ്ഞാർ പാലക്കവളപ്പിൽ അയനിക്കാട് പാമ്പിൽ കുട്ടിആഇശ സാഹിബ:യുടെയും പുത്രനായി ക്രി: 1897ൽ അദ്ദേഹം ജനിച്ചു. സ്വദേശത്തുനിന്ന് പ്രാഥമിക വിജ്ഞാനം നേടിയ ശേഷം കൂട്ടായി ബാവ മുസ്ല്യാർ, ചാലിലകത്ത് കഞ്ഞഹമ്മദാജി, മമ്മുട്ടിമുസ്ല്യാർ എന്നിവരുടെ ദർസിൽ പഠനം നടത്തി. അനന്തരം വേലൂരിൽ പോയി. ഒരു വർഷം ലത്വീഫിയ്യ; മദ്രസയിലും മൂന്നുവർഷം 'ബാഖിയാത്തി' ലും പഠിച്ചു. ഹി; 1348ൽ ബിരുദമെടുത്തു.

ആകർഷകമായ ശൈലിയിൽ പ്രസംഗം നടത്താൻ അദ്ദേഹത്തിനു കഴിവുണ്ടായിരുന്നു. ബാഖിയാത്തിലെ മലയാളി വിദ്യാർത്ഥിസമാജത്തിന്റെ സ്ഥാപകരിൽ ഒരാളാണ് സ്മര്യപുരുഷൻ. ലേഖനമെഴുത്തിലും അദ്ദേഹം നൈപുണ്യം നേടിയിരുന്നു.

കേരളത്തിൽ തിരിച്ചെത്തിയ ഉടൻ ദർസ് ആരംഭിച്ചു. പെരിഞ്ഞത്തൂർ, തിരൂരങ്ങാടി നടുവിലെപ്പള്ളി, പരപ്പനങ്ങാടി, പുളിക്കൽ, പറമ്പത്ത്, കണ്ണൂർ, താനൂർ, വാഴക്കാട് മുതലായ സ്ഥലത്തെല്ലാം ദർസു നടത്തിയിട്ടുണ്ട്. ഉർദു, തമിഴ്, ഇംഗ്ലീഷ്, പാർസി തുടങ്ങി 6 ഭാഷകം വശമുണ്ടായിരുന്നു. സമസ്ത വിദ്യാഭ്യാസ ബോർഡ് രൂപീകരണത്തിൽ അദ്ദേഹം സജീവമായ പങ്കുവഹിച്ചു. 1951 സപ്തമ്പർ 17-ാംനു പ്രസ്തുത ആവശ്യാർത്ഥം വാളക്കളം ജുമുഅത്ത് പള്ളിയിൽ യോഗം ചേർന്നപ്പോൾ അദ്ദേഹംതന്നെയായിരുന്നു അദ്ധ്യക്ഷൻ. അതിനുമുമ്പു തന്നെ സ്വന്തം പാഠപദ്ധതിയുമായി രംഗത്തിറങ്ങിയ തിരൂരങ്ങാടി ഹിദായത്തുസ്സിബ്യാൻ സംഘം ട്രഷറർ കം മാനേജർ കെ. മൂസാൻകുട്ടി ഹാജി പ്രസ്തുത യോഗത്തിൽ പങ്കെടുത്തിരുന്നുവെന്നത് ഇവിടെ സ്മരണീയമാണ്.

സമസ്ത കേരള ജംഇയ്യത്തുൽഉലമയുടെ സെക്രട്ടറി സ്ഥാനം കഥാപുരുഷൻ അലങ്കരിച്ചിട്ടുണ്ട്. അനാരോഗ്യം കാരണം രാജിവെച്ചപ്പോൾ ശംസുൽഉലമാ ഇ. കെ. അബൂബക്കർ മുസ്ല്യാർ ആ സ്ഥാനം ഏറ്റെടുത്തു. 1957 ഫെബ്രുവരി 28-ാംനുയായിരുന്നു ഈ സംഭവം.

> "സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ ജനറൽ സെക്രട്ടറിയും.ഇ. മതവിദ്യാഭ്യാസ ബോർഡ് പ്രസിഡണ്ടും സ്ഥാപനകാലം മുതൽക്കേ സംഘത്തിന്റെ ഏററവും അടുത്ത ബന്ധുവുമായിരുന്നജ: മൗലാനാ കെ. പി. എ. മുഹ്‌യിദ്ദീൻകുട്ടി മൗലവി [പറവണ്ണ] അവർകളുടെ മഹച്ചരമത്തിൽ അനുശോചിക്കുവാനായി, ഒരു അനുശോചനയോഗം ചേരുകയും പരേതന്റെ മഗ്‌ഫിറത്തിനായി പ്രാർത്ഥന നടത്തുകയും ചെയ്തു." [13-ാം വാർഷിക റിപ്പോർട്ട്]

ഭൗതിക വിജ്ഞാന രംഗത്തും അദ്ദേഹം ആരുടെയും പിന്നിലായിരുന്നില്ല. സമസ്തയുടെ കീഴിൽ അറബിമലയാളത്തിലും ശുദ്ധ മലയാളത്തിലും ഒരു മാസിക പ്രസിദ്ധീകരിക്കാൻ 1945 ഓഗസ്റ്റ് 1-ാം തിയ്യതി മുദാക്കര ജുംറുഅത്ത് പള്ളിയിൽ വെച്ച് മൗലാന കഞ്ഞായിൻ മുസ്ല്യാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന മുശാവറ തീരുമാനിക്കുകയുണ്ടായി. പ്രധാന പത്രാധിപരായി അന്നത്തെ യോഗംതന്നെ കഥാപുരുഷനെ തെരഞ്ഞെടുത്തു. മഹാനവർകളുടെ കഴിവിന്റെ അംഗീകാരമായിരുന്നു അത്.

ലളിതമായ ഭാഷയിൽ ഘനമേറിയ വിഷയങ്ങളവതരിപ്പിക്കാൻ സാധിച്ചിരുന്നമഹാനവർകൾ വിശ്വാസപരമായ കാര്യങ്ങൾ വിവരിക്കുന്ന "ഉസൂലുദ്ദീനിൽ അഖാഇദ്" എന്ന ഒരുകൃതിയും കർമ്മശാസ്ത്രം വിശദീകരിക്കുന്ന 'മുഹിമ്മാത്തുദ്ദീൻ' എന്നൊരുകൃതിയും രചിച്ചിട്ടുണ്ട്. പുത്തൻ പ്രസ്ഥാനക്കാരുടെ കസൃതിചോദ്യങ്ങൾക്കെല്ലാം അതിൽ അടങ്ങത്തമറുപടികൊടുത്തിട്ടുണ്ട്.

സ്വന്തമായി നൂറുൽഇസ്ലാം എന്നൊരു മാസിക പരേതൻ നടത്തിയിരുന്നു. കൂടാതെ അൽകഹ്ഫ വ്യാഖ്യാനം, അൽബയാനു ഫിത്താറാവീഹ്, എന്നിവയും മദ്രസാ പാഠപുസ്തകങ്ങളും രചിച്ചിട്ടുണ്ട്.

പുത്തൻ പ്രസ്ഥാനങ്ങളുടെ നട്ടെല്ലൊടിക്കുന്നതിൽ പരേതന്റെ നാവും തൂലികയും വഹിച്ച പങ്ക് അവിസ്മരണീയമാണ്.

കെ. കെ. അബ്ദുല്ലമുസ്ല്യാർ, കെ. കെ. അബൂബക്കർമുസ്ല്യാർ, ചെമ്മലശ്ശേരി എ. പി. ഇബ്രാഹിംമുസ്ല്യാർ, മുന്നൂര് എ. പി. അഹ്മദ്കുട്ടി മുസ്ല്യാർ നിളാമി, ശൈഖുനാ ചാപ്പനങ്ങാടി ബാപ്പു മുസ്ല്യാർ, തിരൂരങ്ങാടി കെ. ഇബ്രാഹീംകുട്ടി മുസ്ല്യാർ, മുതലായവർ അദ്ദേഹത്തിന്റെ പ്രധാന ശിഷ്യന്മാരാണ്.

തന്റെ സന്താനങ്ങളും ജാമാതാക്കളും സുന്നത്ത് ജമാഅത്തിൽ അടിയുറച്ച പണ്ഡിതരാവാൻ അവിടുന്ന് അത്യധികം ആഗ്രഹിച്ചിരുന്നു. പ്രഥമപുത്രൻ ഖാസിം മുസ്ല്യാരും അനുജന്മാരും മത ഭൗതിക വിജ്ഞാനത്തിൽ നല്ല പ്രാവീണ്യം നേടിയവരാണ്. പറപ്പൂര് ഖാസി, സി. എച്ച്. മുഹമ്മദ് മുസ്ല്യാരുടെ അനുജൻ അബ്ദുറഹ്മാൻമുസ്ല്യാർ (എം. എ) ജാമാതാവാണ്.

അറുപത് വർഷമാണ് ആ പുണ്യാത്മാവ് ജീവിച്ചത്. പരശ്ശതം സുന്നീ പ്രവർത്തകരെ കണ്ണീർകയത്തിൽ ആഴ്ത്തി 1957 ജൂൺ 28-ാംനു- അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞു. നമുക്കും അദ്ദേഹത്തിനും അല്ലാഹു പരലോക മോക്ഷം നൽകട്ടെ.—ആമീൻ.

# പള്ളിപ്പുറം അബ്ദുൽ ഖാദിർ മുസ്‌ലിയാർ [ന: മ]

തിരൂരങ്ങാടിയിൽ വിജ്ഞാനംവിതറിയ ദീപസ്തംഭങ്ങളിൽ ഒരു പ്രമുഖനാണ് മൗലാനാ അബ്ദുൽ ഖാദിർഫള്ഫരി(ന:മ)

പള്ളിപ്പുറം കുന്നുമ്മൽ മടത്തൊടിക യൂസുഫ് മുസ്‌ലിയാരുടെ പുത്രനായി ഹി: 1313 റജബ് 6 ാം നു ജനിച്ചു. പ്രാഥമികപഠനത്തിനുശേഷം പിതാവിന്റെ കൂടെ മുള്ള്യാകുർശി, മലപ്പുറം, വാഴക്കാട്, ദർസുകളിൽ താമസിച്ചു. അധിക കിതാബുകളും പിതാവിൽ നിന്നുതന്നെയാണ്പഠിച്ചത്. പിതൃസഹോദരപുത്രൻ കാപ്പാട്ട് മമ്മത് മുസ്‌ല്യാർ, പാങ്ങിൽ അഹ്മദ്കുട്ടി മുസ്‌ലിയാർ എന്നിവരാണ് മററ് ഉസ്താദുമാർ.

പിതാവിന്റെ മരണാനന്തരം വേലൂർ ബാഖിയാത്തിൽ ചേർന്നു. നാലുവർഷം പഠിച്ചു ബിരുദംനേടി. മൗലാനാ അബ്ദുൽജബ്ബാർഹസ്രത്ത്, ശൈഖ് ആദം ഹസ്രത്ത്, അബ്ദുൽ റഹീം ഹസ്രത്ത്, അബ്ദുൽ അസീസ് ഹസ്രത്ത്, എന്നിവരായിരുന്നു അവിടത്തെ ഉസ്താദുമാർ. പിന്നീട് അദ്റാം പട്ടണം റഹ്മാനിയ്യ മദ്രസയിൽ ചേർന്നു ശൈഖ് അഹ്മദുൽ മുത്ത്പേട്ടിയ്യിൽ അദ്റമിയ്യ് എന്ന പണ്ഡിതനിൽനിന്നു 'രിസാലത്തുൽമാറദീനി' പഠിച്ചു.

അനന്തരം തിരിച്ചുവന്ന് സ്വദേശമായ പള്ളിപ്പുറം ജുമുഅത്ത്പള്ളിയിൽ മൂന്നുവർഷം ദർസുനടത്തി. പിന്നിട് മഹ്മൂദ് ബന്ദറിലെ മദ്രസത്തുൽ ഖാദിരിയ്യ:യിൽ സദർമുദർരിസായി മൂന്നുവർഷം സേവനംചെയ്തു. അനന്തരം മലബാറിലേക്കുതിരിച്ചു, തിരൂരങ്ങാടി തെക്കെപള്ളിയിൽ ദർസുനടത്തി. ശേഷം ഖാൻബഹദൂർ കല്ലടി മൊയ്തുട്ടി സാഹിബിന്റെ ക്ഷണപ്രകാരം മണ്ണാർക്കാട് മഅ്ദനുൽ ഉലൂം മുദർരിസായി. പിന്നീട് ദീർഘകാലം വാഴക്കാട് ദാറുൽ ഉലൂമിൽ സദർ മുദർരിസായി. തഞ്ചാവൂർ രാജഗിരി മദ്രസത്തുൽഖാസിമിയ: പ്രിൻസിപ്പലായും പട്ടിക്കാട് ചുങ്കത്ത് റഹ്മാനിയ്യ പള്ളിയിൽ മുദർരിസായും സേവനം ചെയ്തു.

മർഹൂം ശൈഖ് ഹസൻ ഹസ്രത്ത് [മ; 17-10-82] അവർകൾ പ്രധാന ശിഷ്യനാണ്.

ഉജ്ജ്വല പ്രസംഗകനും സാഹിത്യകാരനുമായ അദ്ദേഹം നിരവധിഗ്രന്ഥങ്ങളെഴുതിയിട്ടുണ്ട്. ജവാഹിറുൽ അശ്ആർ, ഖൈറുദ്ദാറൈനി, തുഹ്ഫത്തുസ്സിബ്‌യാൻ, ദീവാനുൽഅശ്ആർ, ഹാശിയത്തുതഖ്മീസി ബാനത്ത്സുആദ, ഹാശിയത്തു ശർഹിത്തഹ്ദീബ്, സഹ്‌ലുസ്സിബ്‌യ:, മജ്മഉൽഫതാവാ, ഹാശിയത്തുൻഅലാ ശർഹിഖതറിന്നദാ എന്നിവയാണ് പ്രസിദ്ധ കൃതികൾ. നല്ല കവിയും ഉർദു, പാർസി, തമിഴ് തുടങ്ങിയ ഭാഷകളിൽ നിപുണനുമായിരുന്നു അദ്ദേഹം.

നെല്ലിക്കുത്ത്നിന്നും, പെരിമ്പലത്തു നിന്നും, ഓരോ വിവാഹം ചെയ്തിരുന്നു. ആകെ ഏഴ് സന്താനങ്ങളുണ്ടായി. വേലൂർ ബാഖിയാത്തുസ്സാലിഹാത്ത്പ്രിൻസിപ്പലായിരുന്ന അബ്ദുറഹ്മാൻ(കുട്ടി) മുസ്‌ലിയാർ അദ്ദേഹത്തിന്റെ ജാമാ

# കെ. കെ. സദഖത്തുല്ല മുസ്‌ല്യാർ

## (വണ്ടൂർ)

പണ്ഡിതലോകത്തെ ഉജ്ജ്വല താരമാണ് ശൈഖുനാ കെ. കെ. സദഖത്തുല്ല മൗലവി അവർകൾ. ഹിദായത്തുസ്സിബ്‌യാൻ സംഘത്തിനു നേതൃത്വം നൽകിയവരിൽ അദ്ദേഹം മുൻപന്തിയിലാണ്. സംഘത്തിന്റെ ഭരണഘടന സമർപ്പിച്ചുകൊണ്ട് സെക്രട്ടറി ജനറൽ എൻ. അബ്ദുല്ലക്കോയഹാജി 1974 ജൂൺ 24-ാം നു ഇങ്ങനെ രേഖപ്പെടുത്തുന്നു:

"മൗലാനാ സദഖത്തുല്ല മൗലവി, വണ്ടൂർ......തുടങ്ങിയ ഒട്ടധികം ധീര ഉലമാക്കൾ, പ്രവർത്തനരംഗത്തിറങ്ങി വരികയും, സംഘത്തിനു നേതൃത്വം നൽകി മുന്നോട്ട് നയിക്കുകയും ചെയ്തിരുന്നു. ഈ മഹാന്മാരുടെ നിഷ്കളങ്കമായ സമുദായ സേവനത്തിന് അല്ലാഹു അർഹമായ പ്രതിഫലം നൽകട്ടെ (ആമീൻ)' പേജ് 4,5

പ്രസിദ്ധ പണ്ഡിതനായ കരിമ്പനക്കൽ പോക്കർ മുസ്‌ല്യാരുടെ പുത്രനായി ഹി: 1326ൽ കോട്ടൂരിൽ ജനിച്ചു. പ്രാഥമിക പഠനത്തിനുശേഷം വടക്കേമണ്ണ, വെട്ടത്ത് പുതിയങ്ങാടി, പൊന്നാനി, മണ്ണാർക്കാട്, താഴെക്കോട് എന്നിവിടങ്ങളിൽ പഠിച്ചു. ഉസ്താദുമാർ തന്റെ മൂത്താപ്പ കഞ്ഞാലിപ്പോക്കർ മുസ്‌ല്യാർ, സ്വന്തം പിതാവ് പോക്കർമുസ്‌ല്യാർ, അച്ചിപ്പുറ സ്വദേശി പുല്ലാട്ടിൽ അഹ്‌മദ് മുസ്‌ല്യാർ, താഴെക്കോട് മരക്കാർ മുസ്‌ല്യാർ എന്നിവരാണ്.

പിന്നീട് വാഴക്കാട് ദാറുൽഉലൂമിൽ ചേർന്നു. ഖുത്തുബി മുഹമ്മദ് മുസ്‌ല്യാർ വലിയ മമ്മുട്ടി മുസ്‌ല്യാർ, വൈത്തല അഹ്‌മദ്കുട്ടി മുസ്‌ല്യാർ എന്നിവരായിരുന്നു ഉസ്താദുമാർ. അനന്തരം വേലൂർ ബാഖിയാത്തുസ്സാലിഹാത്തിൽ ചേർന്ന് പഠനം നടത്തി. മുഹമ്മദ് അബ്ദുൽ ജബ്ബാർ ഹസ്രത്ത്, അബ്ദുർറഹീം ഹസ്രത്ത്, ശൈഖ് ആദം ഹസ്രത്ത് എന്നിവരിൽനിന്ന് അഗാധജ്ഞാനം കരസ്ഥമാക്കി. കണ്ണിയത്ത് അഹ്‌മദ്മുസ്‌ല്യാർ വാഴക്കാട്ടെ 'ശരീകാ'യിരുന്നു പരസ്പരം ചില കിതാബുകൾ ഓതിയിട്ടുമുണ്ട്.

തിരൂരങ്ങാടി നടുവിലെപ്പള്ളി, തലക്കടത്തൂർ, ചെമ്മങ്കടവ്, മമ്പാട് എന്നിവിടങ്ങളിൽ ദർസ് നടത്തിയിട്ടുണ്ട്. ദീർഘകാലമായി വണ്ടൂരിൽ ഖാസിയും മുദർരിസുമായി സേവനം അനുഷ്ഠിക്കുന്നു.

ശൈഖുനാ ഒ. കെ. സൈനുദ്ദീൻ കുട്ടിമുസ്‌ല്യാർ (ഒതുക്കുങ്ങൽ), മർഹൂം അബ്ദുറഹ്‌മാൻ (കുട്ടിമുസ്‌ല്യാർ) ഫള്ഫരി, മർഹൂം വാണിയമ്പലം അബ്ദുറഹ്‌മാൻ മുസ്‌ല്യാർ, മർഹൂം നാട്ടിഞ്ഞാറങ്ങാടി മമ്മിക്കുട്ടിമുസ്‌ല്യാർ (ചെറുകുന്ന് മുദർരിസ്), മർഹൂം ആമയൂർ മുഹമ്മദ്മുസ്‌ല്യാർ, വെളിമുക്ക് ഹസൻകുട്ടി മുസ്‌ല്യാർ, കിടങ്ങഴി അബ്ദുറഹ്‌മാൻ മുസ്‌ല്യാർ, അബ്ദുറഹീം മുസ്‌ല്യാർ, തങ്കയം മുദർരിസ് ബാപ്പു മുസ്‌ല്യാർ, പരപ്പനങ്ങാടി മുദർരിസ് എൻ. കെ. മുഹമ്മദ്മുസ്‌ല്യാർ, ... ദാറുൽ മആരിഫ് പ്രിൻസിപ്പൽ ബാപ്പുമുസ്‌ല്യാർ നന്തി അറബിക്കോളേജ് പ്രൊഫസർ കൈപ്പറ്റക്കാരൻ കുഞ്ഞിമൊയ്തീൻകുട്ടി മുസ്‌ല്യാർ

താവാണ്. ഹി: 1363ൽ 51-ാം വയസ്സിൽ സ്മര്യപുരുഷൻ വഫാത്തായി പെരുമ്പലത്ത് അവിടുന്ന് അന്ത്യവിശ്രമംകൊള്ളുന്നു. പടച്ചവൻ നമ്മെയും അവരെയും സ്വർഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ— ആമീൻ.

# കാടേരി മുഹമ്മദ് മുസ്‌ല്യാർ (ന:മ)

സുന്നീ കേരളത്തിനു ഒരിക്കലും മറക്കാനാവാത്ത മഹാത്മാവാണ് മൌലാനാ മുഹമ്മദ് അബുൽകമാൽ കാടേരി[ന:മ]

പ്രമുഖ സൂഫിവര്യരായ മൌലാനാ ഹസൻമുസ്ല്യാരുടെ പുത്രനായി ഹി: 1322ൽ ഇരുമ്പുഴിയിൽ അവർ ജന്മമെടുത്തു. ഇരുമ്പുഴിയിലെതന്നെ കോമു മകൾ പാത്തുട്ടി എന്ന മഹതിയാണ് മാതാവ്. പൊടിയാട് കോന്നാംപാറക്ക് സമീപമുള്ള കാടേരി പ്പറമ്പിലേക്ക് താമസം മാററിയ മുതൽ 'കാടേരി' എന്ന പേരിലാണ് പ്രസിദ്ധമായിട്ടുള്ളത്.

സ്വന്തം വീട്ടിൽനിന്നും അനന്തരം ഓത്തുപള്ളിയിൽനിന്നും പ്രാഥമിക പഠനം നടത്തിയ ശേഷം ഇരുമ്പുഴി, കാട്ടിലങ്ങാടി, കാപ്പാട്, കോന്നലൂർ തുടങ്ങിയ സ്ഥലങ്ങളിലെ ദർസിൽ പഠിച്ചു. പള്ളങ്ങിൽ അഹ്മദ് കുട്ടിമുസ്ല്യാർ, കൊയപ്പ കുഞ്ഞായിൻമുസ്ല്യാർ എന്നിവർ പ്രധാന ഉസ്താദുമാരാണ്.

വേലൂർ 'ബാഖിയാത്തി'ൽ നിന്ന് ഹി: 1349 ശഅ്ബാനിൽ എം. എഫ്. ബി. ബിരുദമെടുത്തു. ശൈഖ് ആദം ഹസ്രത്ത്, ശൈഖ് അബ്ദുറഹീം ഹസ്രത്ത്, ശൈഖ് അബ്ദുൽജബ്ബാർ ഹസ്രത്ത് [റ അൻഹും] എന്നിവരാണ് ബാഖിയാത്തിലെ ഗുരുനാഥർ. അയനിക്കാട് ഇബ്രാഹിം മുസ്ല്യാർ സഹപാഠിയും. കാഞ്ഞിരപ്പള്ളി, അദ്രാപട്ടണം, പെരിന്തൽമണ്ണ, കക്കൂത്ത്, കുണ്ടൂർ, പരപ്പനങ്ങാടി, മുള്ള്യാകുർശി, ഇരുമ്പുഴി, തിരൂർക്കാട്, മുക്കം, ഓമാനൂർ, തുരുത്തി, പടിഞ്ഞാററുമുറി, താഴെക്കോട്, പാണ്ടിക്കാട് മുതലായ സ്ഥലങ്ങൾ അവസാനമായി ചാവക്കാടും [കടപ്പുറം] അദ്ദേഹം ദർസ് നടത്തിട്ടുണ്ട്.

പരപ്പനങ്ങാടി ബാപ്പുമുസ്ല്യാർ, കോട്ടമല അബൂബക്കർമുസ്ല്യാർ, തിരൂരങ്ങാടി ബാപ്പുമുസ്ല്യാർ, ഉള്ളാൾ കുഞ്ഞിക്കോയതങ്ങൾ, കററിപ്പുറം അബ്ദുല്ലമുസ്ല്യാർ മരുമകൻ പി. കെ. അബ്ദുല്ല മുസ്ല്യാർ മുതലായവർ പ്രമുഖ ശിഷ്യരാണ്.

നിസ്തുലനായ ആ പണ്ഡിതൻ നാലു വർഷം 'അൽബയാൻ' പത്രാധിപരായിരുന്നു. അറബി, ഉർദു, പാർസി മുതലായ ഭാഷകളിലെല്ലാം പ്രവീണനായ അദ്ദേഹം പല ഭാഷയിലും ധാരാളം കൃതികൾ രചിച്ചിട്ടുണ്ട്. ഉസൂലെ മൗദൂദിയ്യ: അൽഹഖ്, നഖ്ദുൽഅനാജീൽ, സമുന്നതരായ സഹാബിവര്യന്മാർ, ഓമാനൂർമൗലിദ്, ബീമാപള്ളി മൗലിദ്, ചാവക്കാട് മൗലിദ് തുടങ്ങി ധാരാളം കൃതികൾ രചിച്ചിട്ടുണ്ട്. അറബിയിൽ ധാരാളം ആശംസാഗാനങ്ങളും ശോകഗീതങ്ങളും രചിച്ചിട്ടുണ്ട്. നല്ലൊരു കവിയുമായിരുന്നുഅവർ.

പുത്തൻ പ്രസ്ഥാനത്തിൻെറ പേടിസ്വപ്നമായിരുന്നു പരേതൻ; മുക്കം വാദപ്രതിവാദത്തിൽ സജീവമായിതന്നെ പങ്കെടുത്തു. [ഉസൂലെ മൗദൂദിയ്യ: എന്ന കൃതിയിലെ പ്രതിപാദ്യം ആ സംവാദമാണ്.]

തിരൂരങ്ങാടി ഹിദായത്തുസ്സിബ്‌യാൻ സംഘത്തിൻെറ മാർഗദർശകരിൽ ഒരാളായിരുന്നു അവർ. താഴെച്ചിന ബ്രാഞ്ചിൻെറ ഉൽഘാടനം നിർവ്വഹിച്ചതും അദ്ദേഹംതന്നെ. സംഘം പ്രസിദ്ധീകരിച്ച ''അൽഹിദായ''യുടെ കർത്താവും കാടേരി തന്നെയായിരുന്നു.

സമസ്ത ബോർഡിൻെറ സ്ഥാപക ഉപാദ്ധ്യക്ഷനും, സമസ്ത മുശാവറ അംഗവുമായിരുന്നു അവർ. ഫൈസാബാദിൽനിന്നും നൽകുന്ന സനദിൻെറ

രൂപവും മററും തയ്യാറാക്കി സമർപ്പിക്കാൻ 29-9-65ൽ 'സമസ്ത' തെരഞ്ഞെടുത്ത 4 പേരിൽ ഒരാളുമായിരുന്നു സ്മര്യ പുരുഷൻ.

പള്ളിപ്പുറം യൂസുഫ് മുസ്ല്യാരുടെ പൌത്രി ഫാതിമ:യാണ് ഭാര്യ. അബ്ദുൽവഹാബ് മുസ്ല്യാർ, മുഹമ്മദ് ഹസൻ മുസ്ല്യാർ, മൈമൂന:, സഫിയ:, ജമീല:, റൈഹാന: എന്നിവരാണ് സന്താനങ്ങൾ. പി. കെ. അബ്ദുല്ലമുസ്ല്യാർ [മേൽമുറി] കെ. കോയാമുമുസ്ല്യാർ [വലമ്പോറ] മൊയ്തീൻകുട്ടിമുസ്ല്യാർ [പള്ളിപ്പുറം] അഹ്മദ്കുട്ടി എന്ന കുഞ്ഞിപ്പുമുസ്ല്യാർ [പറപ്പൂര്] എന്നിവർ ജാമാതാക്കളും.

ഹി: 1405, ജ അവ്വൽ 30-ാംനു- ബുധനാഴ്ച [20-2-85 [കി] എൺപത്തിമൂന്നാം വയസ്സിൽ ആ മഹാത്മാവ് നമ്മെ വിട്ടുപോയി. ഇന്നാ.... പടച്ചവൻ നമ്മെ സ്വർഗത്തിൽ ഒരുമിപ്പിക്കട്ടെ, ആമീൻ.

---

"1952 മാർച്ച് 8-ാംനു- ശനിയാഴ്ച മൌലാനാ കാടേരി മുഹമ്മദ് മൌലവി അവർകൾ നൂറുൽഹുദാ മദ്രസയുടെ താഴെച്ചിന ബ്രാഞ്ച് ഉത്ഘാടനകർമ്മം നിർവ്വഹിക്കുകയും അനന്തരം കൂടിയ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുകയും ചെയ്തു". -സംഘം 8-ാം വാർഷികറിപ്പോർട്ടിൽനിന്ന്.

---

# കരിങ്കപ്പാറ മുഹമ്മദ് മുസ്ല്യാർ (ന:മ)

ഈയിടെ നമ്മെ വിട്ടുപിരിഞ്ഞ മഹാ പണ്ഡിതവര്യരാണ് കരിങ്കപ്പാറ മുഹമ്മദ് മുസ്ല്യാർ. [ന:മ]

വെലത്തൂരിനടുത്ത് കരിങ്കപ്പാറ പപ്പാറവീട്ടിൽ, സൂഫിയും ആലിമുമായിരുന്ന സൂപ്പിമുസ്ല്യാരുടെയും ഉമ്മാച്ചുട്ടി എന്ന മഹതിയുടെയും പുത്രനായി, ഹി: 1320ൽ അവർ ജനിച്ചു.

പ്രാഥമികവിദ്യ പിതാവിൽനിന്നു തന്നെ കരഗതമാക്കി. അനന്തരം പാങ്ങിൽ അഹ്മദ്കുട്ടിമുസ്ല്യാർ, ഇരുമ്പാലശ്ശേരി കൊളപ്പുറത്ത് കുഞ്ഞഹമ്മദ് മുസ്ല്യാർ, കൈപ്പാറ മമ്മൂട്ടിമുസ്ല്യാർ മുതലായ മഹാ പണ്ഡിതരിൽനിന്നും വിജ്ഞാനദാഹം തീർത്തു. ബേപ്പൂർ, താനൂർ, കാനാഞ്ചേരി, പെരുമണ്ണ തുടങ്ങിയ സ്ഥലങ്ങളിൽ ഓതിത്താമസിച്ച ഇടക്കാലത്ത് കുറച്ച് മാസം വേലൂർ ബാഖിയാത്തിലും പഠിച്ചിട്ടുണ്ട്. നിറമരുതൂർ ബീരാൻകുട്ടിമുസ്ല്യാർ സഹപാഠിയാണ്.

കുററൂർ, ചെലൂർ, പരപ്പനങ്ങാടി, പെരുമ്പടപ്പ് [പുത്തൻപള്ളി] ഓമച്ചപ്പുഴ, താനൂർ വലിയകുളങ്ങര, നെല്ലാര തുടങ്ങിയ സ്ഥലങ്ങളിലായി അര നൂററാണ്ട് കാലം അവർ ദർസ് നടത്തിയിട്ടുണ്ട്.

ഫിഖ്ഹിലും ഉസൂലുൽ ഫിഖ്ഹിലും പ്രത്യേക പാണ്ഡിത്യത്തിന്റെ ഉടമയായ സ്മര്യപുരുഷനിൽനിന്ന് വിജ്ഞാനമധു നുകർന്നവർ ഏറെയുണ്ട്. കുണ്ടൂർ അബ്ദുൽഖാദിർമുസ്ല്യാർ, തിരൂരങ്ങാടി ബാപ്പുമുസ്ല്യാർ, ഇമ്പിച്ചിക്കോയ തങ്ങൾ അസ്ഹരി പി. സൈദാലിമുസ്ല്യാർ, കെ. കെ. അബൂബക്കർ മുസ്ല്യാർ, എൻ. പി. അബ്ദുറഹിമാൻമുസ്ല്യാർ, വെലത്തൂർ ബാവമുസ്ല്യാർ, പി.പി. മുഹമ്മദ്മുസ്ല്യാർ, തിരൂരങ്ങാടി മുദർരിസായിരുന്ന സൈദലവിമുസ്ല്യാർ തുടങ്ങിയവരാണ് പ്രധാന ശിഷ്യന്മാർ.

ചെറുപ്പത്തിൽതന്നെ ഒരു സൂഫിയും സാഹിദുമായിരുന്നു അവർ. ശൈഖ് അബ്ദുൽഖാദിർമുസ്ല്യാർ [താനൂർ] മരണാസന്നനായപ്പോൾ താനൂരിൽ വെച്ച് നാരിയത്തുസ്വലാത്ത് ചൊല്ലാൻ തെരഞ്ഞെടുത്ത മൂന്നുപേരിൽ ഒരാൾ അദ്ദേഹമായിരുന്നു. അന്ന് കഥാപുരുഷന് 28 വയസ്സ് പ്രായമേ ഉണ്ടായിരുന്നുള്ളൂ.

മുഫ്തീ മുഹമ്മദ് ഹസ്ബുല്ലാഹിൽ മക്കീ [റ] യുടെയും, തുഹ്ഫത്തുൽ മുഹ്താജിന്റെ ശാരിഹ് ശൈഖ് അബ്ദുൽ ഹമീദ് ശർവാനി [റ] യുടെയും ശിഷ്യൻ കോടഞ്ചേരി മമ്മൂട്ടി മുസ്ല്യാരുപ്പാപ്പയുടെ പൗത്രിയാണ് അവരുടെ ഭാര്യ. തിരൂരങ്ങാടി നടുവിലെപ്പള്ളി മുററത്ത് അന്ത്യവിശ്രമംകൊള്ളുന്ന ഭാര്യാപിതാവ് കുഞ്ഞിമുഹമ്മദ്മുസ്ല്യാരും നല്ല ഫഖീഹായിരുന്നു.

കുഞ്ഞുമുഹമ്മദ് എന്ന ബാപ്പു മുസ്ല്യാർ [ഫൈസി] അബ്ദുൽഹകീം മുസ്ല്യാർ [ബാഖവി] സൂപ്പി, അബ്ദുറഹ്മാൻ, അബ്ദുല്ലക്കുട്ടി എന്നീ അഞ്ച് പുത്രന്മാരും മൂന്നു പുത്രിമാരുമാണ് സന്താനങ്ങൾ. പറപ്പൂർ മുഹമ്മദ് മുസ്ല്യാർ [മുദർരിസ് നന്നമ്പ്ര] തറമ്മൽ ഹൈദ്രോസ്ഹാജി, മൊയ്തുട്ടിമുസ്ല്യാർ എന്നിവർ ജാമാതാക്കളും.

പത്തൊമ്പത് വർഷം കഥാപുരുഷൻ സമസ്ത മുശാവറ അംഗമായി സേവനം ചെയ്തിട്ടുണ്ട്. 1967ൽ ജാമിഅ: നൂരിയ്യ: പരീക്ഷാ ബോർഡിലും അംഗമായിരുന്നു.

# സുഖം, സുഖം, തേടി, തേടി

## മുഹമ്മദ്, മററത്ത്

ശാന്തി, സമാധാനം, സന്തുഷ്ടി, എല്ലാവരുടെയും ആഗ്രഹമാണിത്. ഇതെല്ലാം ലഭിക്കണമെങ്കിൽ സമ്പന്നനാകണമെന്ന ചിന്തയും. സമ്പത്ത് പദവി നേടിക്കൊടുക്കുന്നു. മാന്യന്മാരും മേധാവികളും സമുദായത്തിൽ സൃഷ്ടിച്ചതും ധനമാണ്.

സമ്പത്തിന് ചുററും വട്ടമിട്ട് നിൽക്കുകയാണ് പങ്കി പദവികൾ. അതിനാൽ അല്പം സമ്പന്നനാവാൻ എല്ലാവർക്കും ആഗ്രഹം.

ധനം അല്പംകൂടിപ്പോയാൽ പിന്നെ എല്ലാവർക്കും സുഖിക്കണമെന്നായി. സുഖിക്കാൻ തുടങ്ങിയാലോ പിന്നെ പരമസുഖംതേടി പുറപ്പെടുകയായി. അപ്പോൾപിന്നെ അല്ലാഹുവിനെ മറക്കാൻ അവൻ നിർബന്ധിതനായി. പിന്നെ എന്തും ചെയ്യാമെന്നൊരു തോന്നൽ, അതോടൊപ്പം അഹങ്കാരവും.

കുറേഏറെ സുഖിച്ചവരുണ്ടായിരുന്നു. സുഖംകൊണ്ട് അല്ലാഹു അനുഗ്രഹിച്ചവർ. സുഖിക്കാൻ തുടങ്ങിയപ്പോൾ അവർ അല്ലാഹുവിനെ മറന്നു. അല്ലാഹു അവരെ നശിപ്പിച്ചു. എന്നിട്ട് പുതിയൊരു വർഗ്ഗത്തെ സൃഷ്ടിച്ചു.

അങ്ങിനെയാണ് ഹൂദ്നബി (അ) യുടെ കാലത്ത് ആദ്സമൂഹം നശിച്ചത്. സ്വാലിഹ് നബി (അ) യുടെ കാലത്ത് സമൂദ്വർഗ്ഗം നശിച്ചതും അങ്ങിനെതന്നെ.

നൂഹ്നബിയുടെ കാലത്തു് അല്ലാഹുവിൻെറ കൽപനക്കെതിരെ ധിക്കാരം തലപൊക്കി. വെള്ളപ്പൊക്കം അതിനെ മുക്കിക്കൊന്നു. ലൂത്ത്നബിയുടെ കാലത്തും യൂശഅ് നബിയുടെ പ്രവർത്തനഘട്ടത്തിലും അല്ലാഹു ജനതയെ നിശേഷം നശിപ്പിച്ചിട്ടുണ്ട്. ലോകം കണ്ടതിൽവെച്ച് ഏററവും വലിയ അഹങ്കാരിയായിരുന്ന ഫിർഔനെ ചെങ്കടലിൽവെച്ച് മുക്കിക്കൊന്നു.

ഇവയെല്ലാം ഏതാനും നൂററാണ്ടുകൾക്ക് മുമ്പുണ്ടായ സംഭവങ്ങളാണ്. അല്ലാഹുവിനെ ഓർത്തുകൊണ്ട് ഒരു ജനം ആദ്യം ഇവിടെ വന്നു.

അല്ലാഹു അവർക്ക് അനുഗ്രഹം പ്രദാനംചെയ്തു. പക്ഷെ, സുഖം അവരെ മദോന്മത്തരാക്കി. അവർ അല്ലാഹുവിനെ കൈവെടിഞ്ഞു.

അങ്ങിനെ ഉമർഖയ്യാമുകളും, ആയിരത്തൊന്ന് രാവുകളും, അലാവുദ്ദീനും അത്ഭുതവിളക്കും അങ്ങിനെ പലതുമുണ്ടായി. അല്ലാഹുവിനെ ആരാധിക്കുന്നതിന്ന പകരം വന്ന ഈ കല്പനകളും ആഭാസചിന്തകളും മുസ്ലിംകളിൽനിന്ന് ഇസ്ലാമിനെ എടുത്തുകളഞ്ഞു. ലോകം മുഴുക്കെ മുസ്ലിംകൾ അവഗണിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും, പീഢിപ്പിക്കപ്പെടുകയും ചെയ്തു.

---

ഹിജ്റ: 1405 ജമാദുൽ ആഖിർ 8ന [1985 ഫി: 28] വ്യാഴാഴ്ച കാലത്ത് ആ മഹാത്മാവ് നമ്മെ വിട്ടുപിരിഞ്ഞു. ഇന്നാലി ...... തൻെറ ആത്മസ്നേഹിതൻ അബൂബക്കർകുട്ടി ഹാഫിള് [റ] അവർകളുടെ സമീപം ഓച്ചിറപ്പുഴ പുത്തൻ പള്ളിയുടെ മുൻവശം മറയടക്കപ്പെട്ടു. നമ്മെയും അവരെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിപ്പിക്കട്ടെ—ആമീൻ.

ഇന്ന് മുസ്‌ലിംകൾ അൽപസ്വല്പം സമ്പന്നരായിട്ടുണ്ട്. വിശേഷിച്ച് മുസ്ലിം യുവാക്കൾ. സമ്പത്ത് വന്നപ്പോൾ അവരും സുഖിക്കാൻ മറന്നില്ല. അല്ലാഹുവിനെ മറന്നു. എന്തും ചെയ്യാമെന്നൊരു തോന്നൽ. അൽപം ലഹരിവേണം എല്ലാവർക്കും. നാലാൾക്കിടയിൽ നേതാവാകണം. അതാണ് മാന്യത. അതാണ് പദവി. മണിമന്ദിരങ്ങളുണ്ട്. ഇഷ്ടഭോജനമുണ്ട്. വേണ്ടുവോളം സുഖിക്കാൻ പലതും. വീഡിയോ, ടെലിവിഷൻ, ബ്ലൂചിത്രങ്ങൾ. അങ്ങിനെ...... പലതും പലതും...?

ഫലത്തിൽ ഇസ്‌ലാം ഇന്ന് എവിടെയുമില്ല. അത് വെറും പുസ്തകത്തിലാണ്. മുസ്‌ലിംകൾ നാമമാത്രവും. ദീനിന്ന് ദുൻയാവ് പ്രതിബന്ധമായി നിൽക്കുന്നു. നിസ്കാരത്തിന് സമയമില്ല. അല്ലാഹുവിനെ ആരാധനകൾകൊണ്ട് അനുസ്മരിക്കാൻ, സൽപ്രവർത്തനംകൊണ്ട് ഇസ്‌ലാമിനെ ജീവസ്സുറ്റതാക്കാൻ ധൃതിപിടിച്ച ബാഹ്യലോകം സമ്മതിക്കുന്നില്ല.

സിനിമ കാണാനും, കള്ള് കുടിക്കാനും വ്യഭിചരിക്കാനും സമയമുണ്ട്. സുഹൃത്തുക്കളുണ്ട്. ആസൂത്രണങ്ങളുണ്ട്.

ഇവിടെ എല്ലാവർക്കും ഉന്മേഷവും ആരോഗ്യവും ദീർഘായുസ്സോടുകൂടിയും ജീവിക്കണമെന്നാണ് മോഹം. പക്ഷെ, ഇവിടം നശ്വരമാണെന്നും ശാശ്വതമായ പരലോകമാണ് എന്നെന്നും തന്റെ പാർപ്പിടമെന്നും ആരും ഓർക്കുന്നില്ല. ഇസ്ലാമിനെക്കുറിച്ച് പറയുന്നു. പ്രസംഗിക്കുന്നു. എഴുതുന്നു. തട്ടിപ്പും വെട്ടിപ്പും സ്വന്തം കാര്യവും നടത്തുന്നു. കാപട്യം ഉള്ളിൽ മറച്ചുപിടിച്ചുകൊണ്ട്, ഈമാനി

ൻെറ ഒരു നുള്ള് നുറുങ്ങ്പോലും ഹൃദയത്തിലില്ലാതെ, ഹറാമിൽനിന്ന് അകന്നു നിൽക്കാൻ ആഗ്രഹിക്കാതെ.

ഇത്തരത്തിലുള്ളവർ സമുദായത്തിൻെറ പേരിൽ മുതലക്കണ്ണീരൊഴുക്കുന്നു. വിലപിക്കുന്നു. ഖേദിക്കുന്നു. മുസ്ലിം ഐക്യത്തെകുറിച്ച വാചാലനാകുന്നു.

ഇവരാൽ സമുദായം ചിന്നഭിന്നമായി. വ്യക്തികൾ ചേരിതിരിഞ്ഞു തമ്മിലടിക്കാനും തലതല്ലിക്കീറാനും തുടങ്ങി.

പലിശപ്പണം തിന്നുകൊണ്ട് പലിശയുടെ ദൂഷ്യത്തെപ്പററി പ്രസംഗിക്കുന്നവരും ലഹരി ഉപയോഗിച്ച് മതസ്ഥാപനങ്ങളുടെ ഭാരവാഹിത്വം വഹിക്കുന്നവരും സമുദായത്തിൽ ഉന്നതന്മാരായി വിരാജിക്കുന്നു. സ്വന്തം ജീവിതത്തിലും കുടുംബത്തിലും മാതൃകയുടെ ഒരു തരി പോലും കൊടുക്കാനില്ലാത്തവർ സമുദായത്തിലെ മാതൃകാപുരുഷന്മാരായി ചമഞ്ഞുനടക്കുന്നു.

ചുരുക്കത്തിൽ ഇന്ന് സമുദായമാകെ വിനോദത്തിലും അലങ്കാരത്തിലുമാണ്. അഹങ്കാരവും കൂടിയിട്ടുണ്ട്. സുഖിക്കണം, സുഖിക്കണം. എല്ലാവർക്കും സുഖിക്കണം. വ്യവഹാരത്തിലും വ്യാപാരത്തിലും രാഷ്ട്രീയത്തിലും സമുദായസേവനത്തിലും എന്തിനേറെ മതവിഷയത്തിൽപോലും അന്തിമോദ്ദേശം സുഖിക്കലാണ്. ഇങ്ങനെ പോയാൽ...... ഇതിൻെറ അവസാനം......? അല്ലാഹു രക്ഷിക്കട്ടെ!.

# ഓറെപേരക്കുട്ടി കോയട്ടിമുസ്ല്യാര്‍

—ടി. അസ്സനാര്‍കുട്ടി, താനൂര്‍

''ഏതാ ആ കുട്ടി,' അതല്ലേ ഓറെ പേരക്കുട്ടി കോയട്ടിമുസ്ല്യാര്‍.''

ഏതാണ്ട് 60 കൊല്ലങ്ങള്‍ക്ക് മുമ്പെ താനൂരില്‍ കണ്ണംകുളത്തിന്റെ വക്കത്ത് കൊപ്പര ഉണക്കിക്കൊണ്ടിരുന്ന എന്റെ ഉമ്മയുടെ ചോദ്യവും അതിന്ന് ബാപ്പ നല്‍കിയ മറുപടിയുമാണ് മേലുദ്ധരിച്ചത്. കണ്ണംകുളത്തിന്റെ തെക്ക് ഭാഗത്താണ് അബ്ദുല്‍റഹ്മാന്‍ ശൈഖ് അന്ത്യവിശ്രമം കൊള്ളുന്നത്. ആ സ്ഥലത്തെപ്പറ്റി അന്നും ഇന്നും പറയുന്നത് 'ഓറ പള്ളി', 'ഓറെ വീട്', ഓറെ ജാറം എന്നൊക്കെയാണ് ശൈഖിനെ ബഹുമാനപുരസ്സരം അവര്‍ എന്നു വിളിക്കുകയും, പിന്നീടത് ഓര്‍ എന്നായി ലോപിച്ചതുമാണ് ഈ വാക്ക്. ശൈഖിന്റെ മകന്‍ അബ്ദുല്‍ബാരി മുസ്ല്യാരുടെയും തിരൂരങ്ങാടി ഖാസി മഖ്ദൂം അഹമ്മദ്മുസ്ല്യാരുടെ മകള്‍ സൈനബ എന്നവരുടെയും രണ്ടാമത്തെ മകനായി ജനിച്ച കോയട്ടിമുസ്ല്യാര്‍ പൊതുരംഗത്ത് പിന്നീട് അറിയപ്പെടുന്നത് കോയട്ടിമൌലവി എന്ന പേരിലാണ്. പരപ്പനങ്ങാടി പനയത്തില്‍ കോമുമുസ്ല്യാരുടെ ദര്‍സിലും നടുവിലപ്പള്ളി ദര്‍സിലും പഠിച്ച പഴതന്‍ മുസ്ലിം ചരിത്രങ്ങളും പഠിച്ച ഒരു വിദഗ്ദ്ധ ചരിത്രകാരനായിരുന്നു. പനയത്തിലെ ദര്‍സില്‍ പഠിക്കുന്ന കാലത്താണ് മൌലാനാ മുഹമ്മദലിയുടെ ഖിലാഫത്ത് പ്രസ്ഥാനത്തിലും സ്വാതന്ത്ര്യ സംരംഭങ്ങളിലും ആകൃഷ്ടനായി അദ്ദേഹം പൊതുരംഗത്തു വന്നത്. 1921 ലെ മലബാര്‍ ലഹളയെപ്പററി അദ്ദേഹം എഴുതിയ ഗ്രന്ഥം ഇന്നും ആധികാരികമായ ഒരു ചരിത്രരേഖയായി പ്രശോഭിക്കുകയാണ്.

ഖിലാഫത്തിനെ തുടര്‍ന്ന് രാജ്യദ്രോഹ കുററത്തിന്ന് ബ്രിട്ടീഷ് ഗവര്‍മ്മെണ്ട് തൂക്കിക്കൊന്ന താനൂരിലെ ഉമൈത്താനകത്ത് കുഞ്ഞിക്കാദര്‍കാക്കയെ പററി അദ്ദേഹം ഒരിക്കല്‍ എന്നോട് പറഞ്ഞത് ഞാന്‍ ഓര്‍ത്തുപോവുകയാണ്.

''താനൂരിലെ കുഞ്ഞിക്കാദറിന്നു ശേഷം ഇത്രയധികം ഉഷാറുള്ള ഒരു യുവാവിനെ താനൂരില്‍ ഒരൊററസ്ത്രീയും പ്രസവിച്ചിട്ടില്ല''

മലബാറിലെ മത—സാമുദായിക—രാഷ്ട്രീയ കാര്യങ്ങളില്‍ മുഴുവന്‍ സമയവും ചിലവഴിച്ച മൌലവിസാഹിബ് തിരൂരങ്ങാടിയിലെ ഹിദായത്തുസ്സിബിയാന്‍ സംഘത്തിന്റെ പ്രസിഡണ്ടായും ജാമിഅ: നൂരിയ്യ: മുക്കം യത്തീംഖാന എന്നീ സ്ഥാപനങ്ങളുടെ സ്ഥാപക മെമ്പറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തിരൂരങ്ങാടി വലിയപള്ളി പുനര്‍നിര്‍മ്മാണം ചെയ്തതില്‍ മൌലവിസാഹിബിന്റെ സേവനം എക്കാലത്തും അതില്‍ പങ്കെടുത്തവര്‍ ഓര്‍മ്മിക്കും.

പരിചയപ്പെട്ട കാലംമുതല്‍ വിനീതനായ ഈ ലേഖകന്ന് രാഷ്ട്രീയ കാര്യങ്ങളില്‍ പഴയചരിത്രങ്ങള്‍ പറഞ്ഞുതന്നു ബോധവാനാക്കിയ സന്ദര്‍ഭങ്ങള്‍ ഇപ്പോഴും ഞാന്‍ നന്ദിപൂര്‍വ്വം സ്മരിക്കുകയാണ്.

അവസാനമായി അദ്ദേഹം കോഴിക്കോട്ട് സ്വകാര്യ നഴ്സിംഗ്ഹോമില്‍ കിടക്കുമ്പോള്‍ ചെന്നുകണ്ട എന്നെ ചൂണ്ടി കാണിച്ചുകൊണ്ട് അടുത്തുനിന്നിരുന്ന മക

# മർഹൂം മററത്ത് മൊയ്തീൻമുസ്ലിയാർ

അബൂസ്വഹ്റഃ താനൂർ

ദീനീ രംഗത്ത് നിസ്തുല സേവനങ്ങളർപ്പിച്ച ഒട്ടനേകം പണ്ഡിത ശ്രേഷ്ഠരുടെ വീരകഥകളുറങ്ങിക്കിടക്കുന്ന നാടാണ് നമ്മുടെ കൊച്ചുകേരളം.

ദീനീരംഗം സംപുഷ്ടമാക്കാൻ ജീവിതകാലം മുഴുവനും യത്നങ്ങൾ ചെയ്ത ഇത്തരം പണ്ഡിതന്മാരുടെ സംഭവബഹുലമായ ജീവിതത്തെക്കുറിച്ചറിയാൻ കൗതുകമില്ലാത്തവരായിട്ട് ആരുംതന്നെ ഉണ്ടായിരിക്കുകയില്ല.

അര നൂററാണ്ട് കാലം ദീനീരംഗം സമ്പന്നമാക്കാൻ ഇടതടവില്ലാതെ ശബ്ദിച്ച ഒരു മഹാനായ പണ്ഡിതനായിരുന്ന മർഹൂം മററത്ത് മൊയ്തീൻമുസ്ല്യാർ.

മായ നാടൻ ശൈലിയിലുള്ള മതപ്രസംഗവുമായി അദ്ദേഹം കേരളത്തിലങ്ങോളമിങ്ങോളം ഓടിനടന്നു.

അദ്ദേഹമില്ലാത്ത മതസ്റേറജുകൾ അക്കാലത്ത് വിരളമായിരുന്നു. കനത്ത ശബ്ദത്തിന്റെ ഉടമയായ അദ്ദേഹത്തിന്റെ ഉച്ചത്തിലുള്ള മതപ്രഭാഷണം എല്ലാവരേയും ആകർഷിച്ചിരുന്നു. ഉച്ചഭാഷിണിയന്ത്രം കടന്നുവരുന്നതിന്നുമുമ്പ് മൈക്ക് ഉപയോഗിക്കാതെ ദിവസത്തിൽ മൂന്നും നാലും മണിക്കൂർ വമ്പിച്ച ജനാവലിയെ അദ്ദേഹം അഭിമുഖീകരിച്ചിരുന്നു. മൈക്കിന്റെ അഭാവത്തിൽ എല്ലാവരെയും കേൾപ്പിക്കത്തക്കവണ്ണം പ്രസംഗിക്കുന്ന അ

''മതപ്രസംഗപരമ്പര ഭംഗിയായി നിർവ്വഹിച്ച വന്ദ്യനായ മൗലവി ഫാറൂഖ് സാഹിബ് അവർകൾക്കും, എം. മൊയ്തീൻ മുസ്ല്യാർ അവർകൾക്കും സംഘം പ്രത്യേകം കടപ്പെട്ടിരിക്കുന്നു'' (19ാം വാർഷിക റിപ്പോർട്ടിൽ നിന്ന്)

ഇന്നത്തെപ്പോലെ ഭാഷാ ഗുണമുള്ള വാഗ്മികൾ കൂടുതലൊന്നുമില്ലാത്ത അക്കാലത്ത് പറയത്തക്ക ഭൗതിക വിദ്യാഭ്യാസമൊന്നുമില്ലെങ്കിലും തന്റെ സ്വതസിദ്ധ

ദ്ദേഹത്തിന്റെ പ്രസംഗം കേട്ടുനിന്ന ശ്രോദ്ധാക്കൾ ഒരിക്കൽ അദ്ദേഹത്തെ 'പീരങ്കി'' എന്ന് വിശേഷിപ്പിച്ചു. പി

---

നോട് എനിക്ക് ചായതരുവാൻ ആംഗ്യം കാണിക്കുകയാണ് ചെയ്തത്. ഏതാണ്ട് 60 കൊല്ലത്തെ ആ നീണ്ട പരിചയത്തിൽ അവസാനത്തെ ഞങ്ങളുടെ കൂടിക്കാഴ്ചയായിരുന്നു അത്.

പിന്നീട് അദ്ദേഹത്തിന്റെ മൃതദേഹം തിരൂരങ്ങാടിയിലെ വസതിയിൽ വെച്ച് കാണുവാനാണ് എനിക്ക് വിധി

യുണ്ടായത്.

എല്ലാ രംഗങ്ങളിലും ആത്മാർത്ഥമായി ജനസേവനംചെയ്ത ആ മഹാപുരുഷൻ സ്വർഗത്തിൽ പങ്കാളിയാകുവാൻ അല്ലാഹു അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ അനുസ്മരണക്കുറിപ്പ് ഇവിടെ നിർത്തട്ടെ—

ൽകാലത്ത് ''പീരങ്കിമുസ്ല്യാർ'' എന്ന പേരിലായിരുന്നു അദ്ദേഹം പരക്കെ അറിയപ്പെട്ടിരുന്നത്.

കേരളത്തിൽ മദ്രസ പ്രസ്ഥാനം ഉടലെടുത്ത കാലഘട്ടത്തിൽ ഒരു കൊടുങ്കാറ്റ് പോലെയാണ് അദ്ദേഹം ആ രംഗത്തേക്ക് കടന്നുവന്നത്. തുടർന്ന് മദ്രസ പ്രസ്ഥാനത്തിന്റെ ആവശ്യകത ജനങ്ങളെ പറഞ്ഞ്മനസ്സിലാക്കുകയും ഓരോ ഗ്രാമത്തിലും ഓരോ മദ്രസ വീതമെങ്കിലും ഉണ്ടാക്കണമെന്ന് ജനങ്ങളോടദ്ദേഹം അഭ്യർത്ഥിക്കുകയും ചെയ്തു. അതിന്റെ ഫലമായി നാട്ടിന്റെ പല ഭാഗങ്ങളിലും അനേകം മദ്രസകൾ ഉയർന്നുവന്നു.

ഗൾഫ്പണത്തിന്റെ തള്ളിക്കയറ്റമോ സാമ്പത്തിക ഭദ്രതയോ കൂടുതലൊന്നുമില്ലാത്ത കാലത്ത് മദ്രസകളും പള്ളിദർസുകളും മുന്നോട്ട് കൊണ്ട്പോകുന്നത് വളരെ ക്ലേശകരമായ ഒരേർപ്പാടായിരുന്നു. ഇതിന്ന് പരിഹാരമെന്നോണം കെട്ട് തെങ്ങ്, പിടിയരി, സംഭാവന മുതലായ സാമ്പത്തിക മാർഗ്ഗങ്ങൾക്ക് രൂപംനൽകിയ ശിൽപികളിൽഒരാൾകൂടിയായിരുന്നു ഈ പണ്ഡിതവര്യൻ.

ഇന്നും നമ്മുടെ നാട്ടിൽ ചിലേടത്തെല്ലാം സാമ്പത്തിക ക്ലേശങ്ങൾ അനുഭവിക്കുന്ന മദ്രസ കമ്മിററികൾ മേൽപറഞ്ഞ സാമ്പത്തിക മാർഗ്ഗങ്ങൾകൊണ്ട്മാത്രം പിടിച്ചുനിൽക്കുന്നുണ്ടെന്നത് ഒരു വാസ്തവം മാത്രമാണ്. അന്ന് സ്മര്യ പുരുഷന്റെ ശ്രമഫലമായി ഉണ്ടാക്കിയ ഈ സാമ്പത്തിക മാർഗ്ഗങ്ങൾ കൂടി ഇല്ലായിരുന്നുവെങ്കിൽ എന്തായിരിക്കും സ്ഥിതി എന്ന് ചിന്തിക്കുന്നവർ ധാരാളമുണ്ട്.

കൊടിഞ്ഞി, നന്നമ്പ്ര, ചെറുമുക്ക്, കുണ്ടൂർ, തെന്നല, വെന്നിയൂർ, ഓമച്ചപ്പുഴ, മണലിപ്പുഴ, കക്കാട്, തിരൂരങ്ങാടി, എ. ആർ. നഗർ എന്നീ പ്രദേശങ്ങളിൽ ഇന്നും കാണപ്പെടുന്ന എല്ലാ പ്രധാന മദ്രസകളുടെയും പള്ളി ദർസുകളുടെയും ആദ്യകാല സ്ഥാപക നേതാവ് മൊയ്തീൻ മുസ്ല്യാരായിരുന്നു എന്ന് പറഞ്ഞാൽ അതൊരു തെററല്ല. അവിടത്തുകാർ ഇന്നും സ്മര്യപുരുഷനെ ഓർക്കുന്നത് തങ്ങളുടെ മത സ്ഥാപനങ്ങളുടെ സ്ഥപകനേതാവ് എന്ന നിലയിൽ തന്നെയാണ്.

കൊടിഞ്ഞി സ്വദേശിയായ സ്മര്യ പുരുഷൻ മതപഠനം നടത്തിയത് പ്രസിദ്ധ

പണ്ഡിതരും ഔലിയാക്കളുമായ കണ്ണൂർ കറുത്ത അഹ്മദ് മുസ്ല്യാർ, തലക്കടത്തൂർ കമ്മുണ്ണി മുസ്ല്യാർ, എന്നീ മഹാന്മാരിൽ നിന്നാണ്. മതപഠനം പൂർത്തിയാക്കിയതിനുശേഷം കോറാട് മുദർറിസായി സേവനമനുഷ്ഠിച്ചുവന്നു.

ഇക്കാലത്ത് അദ്ദേഹം തിരൂരങ്ങാടിയിൽനിന്ന് വിവാഹം കഴിക്കുകയും അവിടെതന്നെ താമസമാക്കുകയും ചെയ്തു.

തിരൂരങ്ങാടി നൂറുൽ ഹുദാ മദ്രസയുടെ തുടക്കത്തിൽ അതിന്റെ ഉററ ബന്ധുവും മരിക്കുന്നവരെ അതിന്റെ സജീവ പ്രവർത്തകനുമായിരുന്നു. നൂറുൽഹുദാ മദ്രസയുടെ സ്ഥാപക നേതാവും ദീനീ പ്രേമിയും മതപണ്ഡിതനുമായിരുന്ന മർഹൂം മൂസാൻകുട്ടി മുസ്ല്യാരുമായുള്ള ആത്മബന്ധം ആ സ്ഥാപനത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് ശക്തമായൊരു പാതയൊരുക്കിക്കൊടുത്തു.

കോറാട് മുദർറിസായി സേവനമാരംഭിച്ച അദ്ദേഹം 83-ാം വയസ്സിൽ മരിക്കുമ്പോഴും അവിടെ മുദർറിസായിരുന്നു.

1978 ജൂൺ 6ന് കാലത്താണ് ഈ ലോകത്തോട് യാത്രപറഞ്ഞത്. ഔലിയാക്കളായ രണ്ട് ഉസ്താദുമാരിൽനിന്ന് മാത്രം വിദ്യാഭ്യാസം നേടുകയും ഒരേ സ്ഥലത്തുതന്നെ നീണ്ട 49 വർഷം ഉറച്ചുനിന്ന് ദർസ് നടത്തുകയും, അനേകം പണ്ഡിതന്മാരെ വാർത്തുവിടുകയും ചെയ്തു.

അവരുടെയും നമ്മുടെയും പരലോകം പ്രഭാപൂരിതമാകട്ടെ!